# വരിക്കാരുടെ ശ്രദ്ധയ്ക്ക്




പരുമല പെരുന്നാളിനോടനുബന്ധിച്ച് മലങ്കരസഭയുടെ ഓഫീസ് ഒക്ടോബർ 31, നവംബർ 1, 2 തീയതികളിൽ പരുമലയിൽ പ്രവർത്തിക്കുന്നതാണ്. വരിസംഖ്യ പുതുക്കുന്നതിനും കുടിശ്ശിഖ അടയ്ക്കുവാനും പ്രത്യേകം ശ്രദ്ധിയ്ക്കുക. പ. ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ ശതാഭിഷേക സ്മരണിക 40/- രൂപാ നിരക്കിൽ അവിടെനിന്നും ലഭിക്കുന്നതാണ്.

*മാനേജിംഗ് എഡിറ്റർ*

# മലങ്കരസഭ

**ദേവലോകം കോട്ടയം–686 038**
**ലക്കം: 10 പുസ്തകം 55**
**ഒക്ടോബർ 1999**



PATRON SAINT



## ഉൾത്തുടിപ്പുകൾ




# തീർത്ഥം തീണ്ടിക്കുന്ന തീർത്ഥയാത്രകൾ

## ഫാ. ഡോ. ജേക്കബ് കുര്യൻ

പരുമല തീർത്ഥാടനത്തിനുവേണ്ടി ഒരുങ്ങുന്ന സമയമാണല്ലോ. "തീണ്ടലും തൊടീലും" നിയമവിരുദ്ധവും, യുക്തിഹീനവും ആണെങ്കിലും, തീർത്ഥങ്ങളുടെ വിശുദ്ധിയെ ഹനിക്കുന്നതെല്ലാം തീണ്ടലായിട്ട് പ്രത്യേകാർത്ഥത്തിൽ എടുക്കാം. ഒരുക്കമില്ലാതെയും, ലക്ഷ്യബോധം നഷ്ടപ്പെട്ടും ത്യാഗശൈലിക്കുപകരം ഭോഗശൈലിയിൽ നടത്തുന്ന തീർത്ഥയാത്ര അനുഗ്രഹത്തിനുപകരം ശാപമേ വരുത്തു; തീർത്ഥം തീണ്ടിക്കുന്ന തീർത്ഥയാത്രകളായേ പരിണമിക്കു.

തീർത്ഥാടനങ്ങൾക്ക് മതജീവിതത്തോളംതന്നെ പഴക്കമുണ്ട്. മിക്കവാറും എല്ലാ മതങ്ങൾക്കും തീർത്ഥാടനം മതാനുഷ്ഠാനത്തിന്റെ അവിഭാജ്യഘടകമാണ്. ഭാരത മതപാരമ്പര്യങ്ങളിൽ തീർത്ഥങ്ങളുടെ എണ്ണിയാൽ തീരാത്ത നിരതന്നെയുണ്ട്. ക്രൈസ്തവ പാരമ്പര്യത്തിൽ, യേശുക്രിസ്തുവിന്റെ കഷ്ടാനുഭവ, ഉയിർപ്പു, സംഭവങ്ങളുടെ വേദികൾ പുരാതന കാലംമുതലേ തീർത്ഥാടന കേന്ദ്രങ്ങളാണ്. എഗേറിയയുടെയും ,ജെറോമിന്റെയും, റഫീനസിന്റെയും ഒക്കെ യാത്രാവിവരണങ്ങൾ മുതൽ മലയാളത്തിൽ ആദ്യമായി മുദ്രണംചെയ്ത യാത്രാവിവരണഗ്രന്ഥമായ പരിശുദ്ധനായ പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രാവിവരണം ഉൾപ്പെടെ എത്രയെത്ര കൃതികൾ തീർത്ഥയാത്രകളുടെ പവിത്രതയെ പരിപോഷിപ്പിക്കുന്നു.

തീർത്ഥാടനകേന്ദ്രങ്ങൾക്ക് പ്രത്യേക സിദ്ധിയുണ്ടെന്നുള്ള ചിന്തയെക്കാൾ ദൈവഹിതത്തിന് നമ്മെ വിധേയപ്പെടുത്തുന്ന കൃപയുടെ നീർച്ചാലിന്റെ അനുഭവമാണ് ക്രൈസ്തവ തീർത്ഥാടന പാരമ്പര്യത്തിനു പിന്നിലുള്ളത്. ഉപവാസപ്രാർത്ഥനയ്ക്ക് പ്രസക്തിയുണ്ടെങ്കിൽ, തീർത്ഥാടനത്തിനും പ്രസക്തിയുണ്ട്. തീർത്ഥാടനത്തിൽ ഏകമദ്ധ്യസ്ഥനായ ക്രിസ്തുവിലേക്ക് നമ്മുടെ കണ്ണുതുറപ്പിക്കുന്ന, കാതുണർത്തുന്ന സുതാര്യസങ്കേതങ്ങളിലാണ് (അവരാണ് 'വിശുദ്ധർ') നാം ചെന്നെത്തുന്നത്. പക്ഷേ, ആ സങ്കേതങ്ങളുടെ സുതാര്യതയെ കളങ്കപ്പെടുത്തുന്ന ചിലതിനെക്കുറിച്ചാണ് ഈ ലക്കത്തിൽ ചേർത്തിരിക്കുന്ന പ. കാതോലിക്കാബാവായുടെ കത്തിൽ വേദനയോടെ പരാമർശിക്കുന്നത്. തീർത്ഥാടകരിൽ ചിലരുടെ ശിക്ഷണബോധമില്ലായ്മ, അസാന്മാർഗ്ഗിക നടപടികൾ, മദ്യപാനം മുതലായവയെക്കുറിച്ച് അറിയേണ്ടി വന്നതിന്റെ അടിസ്ഥാനത്തിലാണ് ആ കത്ത്. "ശൂന്യമാക്കുന്ന മ്ലേച്ഛത" നിൽക്കരുതാത്തിടത്ത് നിൽക്കാതിരിക്കട്ടെ, ഇനിയെങ്കിലും.....!

തീർത്ഥത്തെ തീണ്ടിക്കുന്ന മൂന്നു കാര്യങ്ങളിൽ ഒന്നുമാത്രമാണ്, തീർത്ഥാടകരുടെ അശ്രദ്ധ. അതിലും വലിയ തെറ്റാണ്, തീർത്ഥാടനകേന്ദ്രങ്ങളെ കച്ചവടവൽക്കരിക്കുന്നത്. അല്പം സ്വസ്ഥതയും ശാന്തിയും തേടി ധ്യാനിക്കുവാനെത്തുന്നവരുടെ മനഃസാന്നിധ്യം നഷ്ടപ്പെടുത്തുന്ന ഉച്ചഭാഷിണിപ്രയോഗം ഈ കച്ചവടവത്ക്കരണത്തിന്റെ തെളിവാണ്. എന്നാലിതിലും വലിയ മറ്റൊരു തെറ്റുണ്ട്: തീർത്ഥാടനകേന്ദ്രങ്ങളിൽ വീഴുന്ന കണ്ണുനീരിന്റെ കാണിക്ക പാവങ്ങളുടെയും അർഹിക്കുന്നവരുടെയും കണ്ണീരൊപ്പുവാനല്ലാതെ മറ്റു വല്ലതിനും ഉപയോഗിക്കപ്പെടുന്നുണ്ടെങ്കിൽ!

# മഹാപുരോഹിത സന്ദേശം

വാത്സല്യമുള്ള മക്കളെ,

പരിശുദ്ധനായ പരുമല തിരുമേനിയുടെ 97-ാമതു ഓർമ്മപെരുനാൾ ആഘോഷങ്ങൾക്ക് ക്രമീകരണങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന ഈ അവസരത്തിൽ, പെരുന്നാളിനോടനുബന്ധിച്ച് നാം ആണ്ടുതോറും നടത്തിവരാറുള്ള തീർത്ഥാടന പദയാത്രയിൽ അനുവർത്തിക്കേണ്ട ചില അടിസ്ഥാന സംഗതികളെക്കുറിച്ച് ചില കാര്യങ്ങൾ നിങ്ങളുടെ ശ്രദ്ധയിൽപെടുത്തുവാൻ നാം ആഗ്രഹിക്കുന്നു.

ദൈവത്തിൽനിന്ന് ആരംഭിച്ച് ദൈവത്തോടുചേർന്ന് ദൈവത്തിങ്കലേക്ക് തീർത്ഥാടനംചെയ്യുന്ന ഒരു തീർത്ഥാടകസമൂഹമാണ് പ. സഭ. തീർത്ഥയാത്രയുടെയും പദയാത്രയുടെയും ആത്യന്തികലക്ഷ്യം ദൈവസംസർഗ്ഗമാണ് - ദൈവആരാധയാണ്. പുറപ്പാട് 5:1-ൽ ഈ കാര്യം വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. തീർത്ഥയാത്രയിലും പദയാത്രയിലും പങ്കെടുക്കുന്നവരുടെ ദേഹവും ദേഹിയും മനസ്സും, ചിന്തയും, വികാരവും എല്ലാം സർവശക്തനിൽ സ്വയം അർപ്പിച്ചിരിക്കണം. അവരുടെ മനസ്സിലും ചിന്തയിലും ഒരിക്കൽപ്പോലും ഈ ലോകത്തിന്റേതായ വികാരവിചാരങ്ങൾ അലയടിക്കുവാൻ പാടില്ലാത്തതാകുന്നു. അടിമത്വത്തിൽനിന്നും ദുർസ്വഭാവങ്ങളിൽനിന്നും വിടുതൽ നേടിക്കൊണ്ടാവണം ഇത് ആരംഭിക്കേണ്ടത്; കാരണം കർത്താവിനെ ആരാധിക്കുവാനാണ് തീർത്ഥാടകർ പുറപ്പെടുന്നത് (പുറപ്പാട് 12:31). തീർത്ഥയാത്രയ്ക്കിടയിൽ പാപത്തിന്റെയും തിന്മയുടേയും സാമീപ്യവും സ്വാധീനവും ഉണ്ടായിക്കൂടാ. (പുറപ്പാട് 14:20) തീർത്ഥാടനയാത്രയിൽ കൈപ്പിന്റെയും വിശപ്പിന്റെയും ദാഹത്തിന്റെയും അനുഭവങ്ങൾ ഉണ്ടാകുമ്പോൾ വഴികാട്ടിയോടും ദൈവത്തോടും പിറുപിറുക്കരുതെന്നും, വി. വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു (പുറപ്പാട് 15:24, 16:2, 16:8).

തീർത്ഥയാത്രയിൽ പങ്കെടുക്കുന്നവർ സ്വാർത്ഥത, അത്യാഗ്രഹം എന്നിവ ഉള്ളവരായിരിക്കരുതെന്നു മാത്രമല്ല ഭക്ഷണപാനീയ കാര്യങ്ങളിൽ വിശുദ്ധിയും മാന്യതയും പാലിക്കണമെന്നും വി. വേദം നമ്മെ ഓർമ്മിപ്പിക്കുന്നു. (പുറ. 16:18-20) ദൈവസാന്നിദ്ധ്യം ഉള്ള സ്ഥാനത്തായിരിക്കണം തീർത്ഥാടകർ വിശ്രമിക്കേണ്ടത്. (സംഖ്യ. 2: 2,3) തീർത്ഥാടകരിൽ ഒരുവന്റെ കളങ്കം ആകമാനതീർത്ഥാടകരുടെ പാപത്തിനും തീർത്ഥാടനത്തിന്റെ പരാജയത്തിനും കാരണമായിത്തീരാനും ഇടയുണ്ട്. (യേശുവ. 7:18-22) കൗദാശിക അനുഷ്ഠാനത്തോടുകൂടിയാകണം തീർത്ഥയാത്രകളും പദയാത്രകളും പൂർത്തിയാക്കേണ്ടത്. (യേശുവ 5:10) അതുപോലെതന്നെ മടക്കയാത്ര കർത്താവിനെയുംകൂടി ചേർത്തുകൊണ്ടായിരിക്കണം. (ലൂക്കോസ് 2:43-51) എങ്കിൽ മാത്രമേ തീർത്ഥാടനം അർത്ഥപൂർണ്ണമാവുകയുള്ളു.

പരുമല തിരുമേനിയുടെ ഓർമ്മപെരുന്നാളിനോടനുബന്ധിച്ച് ഇപ്പോൾ നടന്നുവരുന്ന തീർത്ഥാടകരിൽപ്പലരും മേൽപ്പറഞ്ഞ സംഗതികൾ മനസ്സിലാക്കുകയോ പാലിക്കുകയോ ചെയ്യുന്നുണ്ടോ എന്ന് നാം സംശയിക്കുന്നു. കേരളത്തിലെ നാനാജാതി മതസ്ഥർ ഭയഭക്തി ബഹുമാനപൂർവ്വം ആദരിക്കുന്ന ഒരു മഹാപരിശുദ്ധനാണ് പരുമല ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിന്റെ മദ്ധ്യസ്ഥത യാചിച്ചുകൊണ്ട് പരുമല കബറിങ്കലേക്ക് തീർത്ഥയാത്ര നടത്തുന്നത്, അതും പദയാത്രയായി പോകുന്നത് അനുഗ്രഹപ്രദംതന്നെ. തകർന്നും നുറുങ്ങിയതുമായ ഹൃദയത്തോടെ, നിഷ്കളങ്ക മനസ്സോടെ കബറിങ്കൽ പോയി അപേക്ഷിച്ചവർ ആരുംതന്നെ നിരാശരായി മടങ്ങിയിട്ടില്ല. അതുകൊണ്ടുതന്നെയാണ് പരുമലയിലേക്കുള്ള ഭക്തജനപ്രവാഹം ഓരോ വർഷവും വർദ്ധിച്ചുകൊണ്ടിരിക്കുന്നത്.

പദയാത്രാസംഘങ്ങളുടേയും അതിൽ പങ്കെടുക്കുന്നവരുടേയും എണ്ണം വർദ്ധിക്കുന്നതിനോടൊപ്പംതന്നെ പല ദുഷിച്ച പ്രവണതകളും ഉടലെടുക്കുന്നതായി മനസ്സിലാക്കുവാൻ നമുക്ക് കഴിഞ്ഞിട്ടുണ്ട്. തീർത്ഥാടക സംഘത്തിന്റേതായ ഗാനങ്ങൾ ഒരു കൂട്ടർ ആലപിക്കുമ്പോൾ അതേ സംഘത്തിൽപെട്ട മറ്റൊരു കൂട്ടർ സ്വകാര്യസംഭാഷണത്തിലും മറ്റും മുഴുകുന്നു. ചിലർ വഴിയോരങ്ങളിലുള്ള വാണിഭകേന്ദ്രങ്ങളിൽനിന്നും ശീതളപാനീയങ്ങളും ലഘുഭക്ഷണങ്ങളും വാങ്ങിക്കഴിക്കുന്നു. രാത്രി വിശ്രമത്തിനായി ഏതെങ്കിലും ദൈവാലയത്തിലോ അതിന്റെ പരിസരത്തോ തങ്ങുന്നവരിൽ ചിലർ അവിടെ നടക്കുന്ന ആരാധനയിൽ സംബന്ധിക്കാതെയും വിശ്രമത്തിനു ശ്രമിക്കാതെയും മദ്യഷാപ്പുകളിലും സിനിമാശാലകളിലും പോകുന്നു എന്നും നാം മനസ്സിലാക്കുന്നു. ഇപ്രകാരം മുമ്പോട്ടുപോയാൽ സഭയ്ക്കോ സമൂഹത്തിനോ നിയന്ത്രിക്കാനാവാത്ത സാമൂഹ്യവിരുദ്ധരുടെ അഴിഞ്ഞാട്ടത്തിനുള്ള രംഗമായി തീർത്ഥാടനങ്ങൾ മാറിയെന്നുവരാം.

ഒക്ടോബർ മാസം പരുമല പദയാത്രയ്ക്കുള്ള ഒരുക്കത്തിന്റെ സമയമാണല്ലോ. പദയാത്രയിൽ സംബന്ധിക്കുന്നവർ ആത്മനിയന്ത്രണത്തോടും പരിപാകതയോടുംകൂടി അതിൽ സംബന്ധിക്കുവാൻ വികാരിമാർ പ്രത്യേകം നിഷ്കർഷിക്കണം. ഭക്തിസംവർദ്ധകങ്ങളായ ഗാനങ്ങളും അപേക്ഷകളും മാത്രമേ പദയാത്രയിൽ ഉപയോഗിക്കാവൂ. പദയാത്ര നടത്തുന്ന ഇടവകകൾ വികാരിയുടെയും കമ്മറ്റി അംഗങ്ങളുടെയും ആത്മീയ സംഘടനാ പ്രവർത്തകരുടെയും നേതൃത്വത്തിൽ പദയാത്രകൾ ക്രമീകരിക്കണം. മറ്റുള്ളവർക്ക് മാർഗ്ഗതടസ്സം ഉണ്ടാകാതിരിക്കുവാൻ പദയാത്രികർ പ്രത്യേകം ശ്രദ്ധിക്കണം. തീർത്ഥാടകർ പരുമലയിൽ എത്തിക്കഴിഞ്ഞാൽ അവിടെ നടക്കുന്ന യാമപ്രാർത്ഥനകളിലും ആരാധനകളിലും ഭക്തിപൂർവം സംബന്ധിക്കുകയും വേണം. പരുമല പദയാത്ര അനുഗ്രഹകരമായിത്തീരുവാൻ എല്ലാവരും സർവ്വാത്മനാ സഹകരിച്ചു പ്രവർത്തിക്കണം.

ദൈവത്തിൽ നിന്നാരംഭിച്ച് ദൈവത്തോടു ചേർന്ന് ദൈവസന്നിധിയിലേയ്ക്കു തീർത്ഥാടനം ചെയ്യുന്ന ഒരു സമൂഹമായിരിക്കട്ടെ, നമ്മുടെ വിവിധ ഇടവകകളിൽനിന്നും പുറപ്പെടുന്ന പദയാത്ര സംഘങ്ങൾ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാവർദ്ധിച്ചിരിക്കുമാറാകട്ടെ.

1999 സെപ്തംബർ 20-ാം തീയതി കാതോലിക്കേറ്റ് അരമനയിൽനിന്ന്

*പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ*

# സുവിശേഷസന്ദേശം

(ഫാദർ ടി.ജെ. ജോഷ്വാ)

**ഒക്ടോബർ 17. സ്ലീബായ്ക്കു ശേഷം അഞ്ചാം ഞായറാഴ്ച. വേദഭാഗം: മത്തായി 23:1-12**

കഴിഞ്ഞ ഞായറാഴ്ചത്തെ ഏവൻഗേലിയോനിൽ പരീശമതത്തിനെതിരായ വിമർശനം ഉണ്ടായിരുന്നു. ഇന്നത്തെ ഏവൻഗേലിയോൻ ഭാഗത്ത് കൂടുതൽ രൂക്ഷമായ വിമർശനമാണ്. ഇവിടെ പരീശന്മാരെയും ശാസ്ത്രിമാരെയും (വേദപണ്ഡിതന്മാരെയും) ചേർത്തു പറഞ്ഞിരിക്കുന്നു. 'പരീശന്മാർ ന്യായപ്രമാണത്തിന്റെ അനുഷ്ഠാനങ്ങൾക്കും, പാരമ്പര്യങ്ങൾക്കും അമിതമായ പ്രാധാന്യം കല്പിക്കുന്നവർ; ശാസ്ത്രിമാർ ന്യായപ്രമാണത്തെ ആധികാരികമായി വ്യാഖ്യാനിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവർ. ശാസ്ത്രിമാരിൽ ഏറിയപങ്കും പരീശവിഭാഗത്തിൽപ്പെട്ടവരായിരുന്നു. ഇവർക്ക് ഔദ്യോഗിക പദവിയും അധികാരവും ഉണ്ടായിരുന്നു. "മോശയുടെ പീഠത്തിൽ ഇരിക്കുന്നു" എന്നു പറഞ്ഞിട്ടുള്ളത് ഈ അധികാരത്തെ സൂചിപ്പിക്കുന്നു.

ആത്മീകപദവിയും അധികാരവും ആർജ്ജിക്കുന്നവർക്കു സംഭവിക്കാവുന്ന പരാജയങ്ങളും അപകടങ്ങളും ഇവിടെ ചൂണ്ടിക്കാണിക്കപ്പെടുന്നു. പ്രധാനമായി മൂന്നു വിമർശനങ്ങളാണ് അന്നത്തെ മതമേധാവികൾക്കെതിരായി ഉന്നയിച്ചിട്ടുള്ളത്. (1) "അവർ പ്രസംഗിക്കുന്നത് ചെയ്യുന്നില്ല" (വാ. 3) മോശയുടെ അനുശാസനങ്ങളെപ്പറ്റി വിശദമായും വിപുലമായും അവർ പഠിപ്പിച്ചു. "ശാബതുനാളിനെ ശുദ്ധീകരിക്കുക" എന്ന ലളിതമായ കല്പന അവർ വ്യാഖ്യാനിച്ച് മുപ്പത്തൊൻപതുകാര്യങ്ങൾ ശാബതുനാളിൽ ചെയ്യാൻ പാടില്ലാത്തവയായി അനുശാസിച്ചു. നടക്കാവുന്ന ദൂരം, എടുക്കാവുന്ന ഭാരം, എന്നിങ്ങനെ ശാബതുനാളിലെ നിയമങ്ങൾ അവർ വിപുലീകരിച്ചു.

നിയമങ്ങൾ പഠിപ്പിക്കുന്നതിലുള്ള വ്യഗ്രത അവ അനുഷ്ഠിക്കുന്നതിലും, പാലിക്കുന്നതിലും ഈ ഉപദേഷ്ടാക്കന്മാർ പുലർത്തിയില്ല. അതാണ് കർത്താവിന്റെ വിമർശനവിഷയമായത്. വാക്കും പ്രവൃത്തിയും തമ്മിൽ പൊരുത്തമുണ്ടാവണമെന്ന് കർത്താവ് നിഷ്കർഷിച്ചു. അവിടുന്ന് ഇക്കാര്യത്തിൽ ഉത്തമദൃഷ്ടാന്തമായി നിലകൊണ്ടു. അവിടുന്നു പഠിപ്പിച്ച കാര്യങ്ങൾ, ജീവിതത്തിൽ പ്രാവർത്തികമാക്കി. സ്നേഹിതന്മാർക്കുവേണ്ടി സജീവനെ അർപ്പിക്കുന്നതിലും വലുതായ സ്നേഹമില്ല എന്നു പഠിപ്പിച്ച യേശുനാഥൻ തന്റെ ജീവാർപ്പണത്തിൽക്കൂടി അതു വെളിപ്പെടുത്തുകയും ചെയ്തു. വിശ്വാസവും പ്രവൃത്തിയും തമ്മിൽ പൊരുത്തപ്പെട്ടിരിക്കണം എന്ന് യാക്കോബ് ശ്ലീഹാ അദ്ദേഹത്തിന്റെ ലേഖനത്തിൽ വിശദമായി അനുശാസിക്കുന്നുണ്ട്. ക്രിസ്തീയസാക്ഷ്യം ഇന്നു പരാജയപ്പെട്ടിട്ടുള്ളത് നമ്മുടെ വിശ്വാസവും പ്രവൃത്തിയും തമ്മിൽ പൊരുത്തപ്പെടാൻ നാം നിഷ്കർഷിക്കാത്തതിലാണ്.

(2)"അവർ ദുർവഹമായ ചുമടുകൾ മനുഷ്യരുടെ ചുമലിൽ വയ്ക്കുന്നു." (വാ. 4) നിയമങ്ങൾ ദുർവഹങ്ങളായ ഭാരങ്ങളായി അവർ ആക്കിത്തീർക്കുന്നു. കല്പനകൾ അവർ എണ്ണിത്തിട്ടപ്പെടുത്തി —ആകെ അറുന്നൂറ്റി പതിമൂന്ന് അവയിൽ "അരുത്" എന്നു വിലക്കിയിട്ടുള്ളവ മുന്നൂറ്റിയറുപത്തഞ്ച്. "ചെയ്യണം" എന്നു അനുശാസിക്കുന്നവ ഇരുന്നൂറ്റി നാല്പത്തെട്ട്, അങ്ങനെ ആകെ 613 കല്പനകൾ! ഇവയാണ് സാധാരണക്കാരായ ആളുകളുടെ ചുമലിൽ അടിച്ചേല്പിച്ചത്. മതം ആനന്ദകരമായ ഒരു അനുഭവമാക്കുന്നതിനുപകരം മനം മടുക്കുന്ന ഭാരമായി മാറ്റുന്ന അപകടമാണ് ഇവിടെയുള്ളത്.

ഈ പശ്ചാത്തലത്തിൽ യേശുനാഥൻ കല്പിക്കുന്നു: "അധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയുള്ളോരേ, എല്ലാവരും എന്റെ അടുക്കൽ വരുവിൻ; ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും..... എന്റെ നുകം ക്ലേശരഹിതവും, എന്റെ ചുമടു ലഘുവുമാകുന്നു." (മത്താ. 11:28-30) ആത്മീയ ജീവിതത്തിൽ നിയമങ്ങൾക്കും പ്രമാണങ്ങൾക്കും പ്രസക്തിയില്ല എന്നു ധരിക്കരുത്. ആ നിയമങ്ങൾ മനുഷ്യനന്മയ്ക്ക് ഉതകുന്നവയും, ആത്മീയവളർച്ചയ്ക്ക് ഉപയുക്തവുമായിരിക്കണം.

(3) അവരുടെ ആത്മീയത പ്രകടനതന്ത്രമാക്കി മാറ്റി: (വാ. 5, 7) മറ്റുള്ളവർ കാണുവാനും, അവരുടെ പ്രശംസ പിടിച്ചുപറ്റുവാനുമുള്ള ഉപാധികളാക്കി, പ്രാർത്ഥനയും മറ്റ് അനുഷ്ഠാനങ്ങളും അതിനായി പ്രാർത്ഥനാ യാമത്തിൽ നാൽക്കവലയിൽ എത്തി പ്രാർത്ഥിക്കുന്നു; നെറ്റിയിലും കൈയിലും കെട്ടുന്ന മന്ത്രപട്ടകളുടെ വീതി കൂട്ടുന്നു; (മന്ത്രപ്പട്ട എന്നുള്ളത് വളരെ ചെറിയ അക്ഷരങ്ങളിൽ ന്യായപ്രമാണങ്ങൾ എഴുതിയ തുകൽപട്ടകളാണ്). പുറംകുപ്പായത്തിന്റെ നാലു മൂലയ്ക്കുമുള്ള തൊങ്ങലുകളുടെ നീളം കൂട്ടുന്നു; എവിടെയെത്തിയാലും എല്ലാവരുടെയും ശ്രദ്ധപിടിച്ചു പറ്റുവാൻ പറ്റിയ മുഖ്യാസനങ്ങൾ തെരഞ്ഞെടുക്കുന്നു. ഇങ്ങനെ പോകുന്നു അവരുടെ പ്രകടനതന്ത്രങ്ങൾ. മാത്രമല്ല, അഹന്തയെ ഊതിവീർപ്പിക്കുന്ന ആദരസൂചകങ്ങളായ പദവികളും സംബോധനകളും അവർ ഇഷ്ടപ്പെടുന്നു.

മേൽപ്പറഞ്ഞ അപകടങ്ങൾ എല്ലാം തന്നെ ആത്മീയ നേതൃസ്ഥാനത്തിരിക്കുന്നവരെ ബാധിക്കാവുന്നതാണ്. അവയിൽ നിന്നൊഴിഞ്ഞുനില്ക്കണമെന്നാണ് യേശുവിന്റെ ഉപദേശം.

**ഒക്ടോബർ 24 സ്ലീബായുടെ ശേഷം ആറാം ഞായറാഴ്ച. വേദഭാഗം: ലൂക്കോ. 18:18-27**

പ്രതീക്ഷയോടെ യേശുവിനെ സമീപിച്ചിട്ട്, നിരാശയോടെ പിൻവാങ്ങിയ ഒരു യുവാവിനെപ്പറ്റിയാണ് ഇന്നത്തെ ഏവൻഗേലിയോൻ. ആദ്യത്തെ മൂന്നുസുവിശേഷങ്ങളിലും അയാളെപ്പറ്റി പരാമർശിക്കുന്നു. (മത്താ. 19:16 മു; മർക്കോ. 10:17 മു) ഈ സുവിശേഷ ഭാഗങ്ങൾ ഒരുമിച്ചു ചേർത്തു വായിക്കുമ്പോൾ ആ വ്യക്തിയെപ്പറ്റി പൂർണ്ണചിത്രം ലഭിക്കുന്നു. (1) അയാൾ ഒരു യുവാവായിരുന്നു. ജീവിതത്തിന്റെ മധുരോദാത്തമായ അവസ്ഥ. (2) അയാൾ ധനികനായിരുന്നു. ആരും ആഗ്രഹിക്കുന്നത് ധനം ആർജ്ജിക്കുവാനാണല്ലോ. ധനം ഒരുവന് പദവിയും അധികാരവും കൈവരുത്തുന്നു. (3) അയാൾ പ്രമാണി ആയിരു

ന്നു. (ലൂക്കോസു നല്കുന്ന വിവരം) അതായത് അയാൾ യഹൂദസമൂഹത്തിലെ ഉന്നതാധികാരസമിതിയായ സന്നദ്രിം സംഘത്തിലെ അംഗമായിരുന്നിരിക്കണം; അല്ലെങ്കിൽ സുനഗോഗിന്റെ ഭരണച്ചുമതലയുള്ള പ്രമാണിമാരിൽ ഒരാൾ. ഏതായാലും സമൂഹത്തിൽ അംഗീകരണവും ആദരവും ആർജ്ജിച്ച വ്യക്തിയാണ്. (4) മറ്റുള്ളവരെ ആദരിക്കുവാൻ തക്ക മര്യാദയുള്ളവൻ. അവൻ വഴിയിൽ വച്ചുപോലും യേശുവിനെ കണ്ടപ്പോൾ, അവിടുത്തെ മുമ്പിൽ മുട്ടുകുത്തി തന്റെ വിനയവും, യേശുവിനോടുള്ള ആദരവും പ്രകടമാക്കി. ധനവും, യുവത്വവും, പ്രമാണിത്വവും എല്ലാം ഒത്തുചേരുമ്പോഴും മറ്റുള്ളവരെ ആദരിക്കുവാനും അംഗീകരിക്കുവാനുമുള്ള വിനയം അവനിലുണ്ടായിരുന്നു. മേൽപ്പറഞ്ഞ ഘടകങ്ങൾ അവനെ മത്തു പിടിപ്പിച്ചിരുന്നില്ല എന്നു സാരം. യേശുവിനെ "നല്ല ഗുരോ" എന്നു സംബോധനചെയ്യുന്നതിൽ അവന്റെ പ്രതിപക്ഷ ബഹുമാനം പ്രകടമാണ്. (5) നിത്യജീവനെക്കുറിച്ചു ചിന്തയുള്ളവനും, അതു പ്രാപിക്കണമെന്ന് ആഗ്രഹമുള്ളവനുമായിരുന്നു. അതായത് ദൈവരാജ്യം അവകാശപ്പെടുത്തണമെന്ന് അവനു താല്പര്യമുണ്ടായിരുന്നു. അവന്റെ അന്നത്തെ അവസ്ഥയിൽ അവൻ അസംതൃപ്തനായിരുന്നതുകൊണ്ടാണ് ദൈവരാജ്യത്തെക്കുറിച്ചു ചിന്തിക്കുവാൻ തുനിഞ്ഞതും അതു പ്രാപിക്കുവാൻ എന്തു ചെയ്യണമെന്ന് ചോദ്യമുയർത്തിയതും. (6) അവൻ ഒരു ധാർമ്മികനായിരുന്നു. പത്തു കല്പനകളിൽ അവസാനത്തെ ആറും പാലിക്കുന്നതിൽ അവൻ ബാല്യം മുതലേ നിഷ്ഠയുള്ളവനായിരുന്നു. ഈ കല്പനകൾ ആകട്ടെ സാമൂഹ്യബന്ധങ്ങളെ സ്പർശിക്കുന്നവയും, ധാർമ്മികജീവിതത്തെ ഭദ്രമാക്കുന്നവയുമാണ്.

മേൽപ്പറഞ്ഞവയെല്ലാം തന്നെ പ്രശംസാർഹമായ നേട്ടങ്ങളും സിദ്ധികളുമാണ്. എന്നാൽ അവ മനുഷ്യന്റെ ആത്മദാഹത്തെ സംതൃപ്തമാക്കുവാൻ പോരുന്നവയല്ല എന്നു ചുരുക്കം. അഗസ്തീനോസ് പറയുന്നു: "എന്റെ ആത്മാവ് നിന്നിൽ വിലയം ചെയ്യുന്നതുവരെയും അസ്വസ്ഥമായിരിക്കും." ഈശ്വരനുമായി ബന്ധപ്പെട്ട് അവിടുത്തെ ദിവ്യസംസർഗ്ഗം ലഭിക്കുമ്പോൾ മാത്രമേ മനുഷ്യാത്മാവു തൃപ്തമാവുകയുള്ളൂ.

അതുകൊണ്ടാണ് ഉൽക്കടമായ ആഗ്രഹത്താൽ ആ ധനികനും, പ്രമാണിയുമായ യുവാവ് നസറായനായ യേശുവിന്റെ മുമ്പിൽ വിനയപൂർവ്വം എത്തിയത്. "യേശു അവനെ നോക്കി, അവനെ സ്നേഹിച്ചു" (മർക്കോ. 10:21) എന്നു രേഖപ്പെടുത്തിയിരിക്കുന്നു. അവന്റെ ഹൃദയാഭിലാഷവും, പ്രതീക്ഷാപൂർവ്വം യേശുവിനെ സമീപിച്ചതുമെല്ലാം യേശുവിന് അവനോടുള്ള താല്പര്യത്തിനു കാരണമായിരിക്കണം.

എന്നാൽ അവന്റെ ഏറ്റവും വലിയ ന്യൂനത അവൻ ധനത്താൽ ബന്ധിക്കപ്പെട്ടവനായിരുന്നു എന്നതാണ്. അതു കർത്താവ് അവനെ വെളിപ്പെടുത്തി. അതിനുള്ള പരിഹാരവും നിർദ്ദേശിച്ചു. ധനമെല്ലാം വിറ്റ് ദരിദ്രർക്കു കൊടുക്കണമെന്ന്. അത് വലിയ ഒരു ശസ്ത്രക്രിയതന്നെ ആയിരുന്നു. പക്ഷേ, അവൻ അതിന് ഒരുക്കമല്ലായിരുന്നു. ഫലമോ, അവൻ നിരാശനായി പിൻവാങ്ങേണ്ടിവന്നു. ദൈവത്തോടുള്ള നമ്മുടെ സമർപ്പണത്തിനു തടസ്സമായി നിൽക്കുന്ന ബന്ധനം എന്തുതന്നെ

◆

**സഭയിൽനിന്ന് അന്യപ്പെട്ടോ ഒറ്റപ്പെട്ടോ ഒരു ക്രിസ്തീയജീവിതം സാധ്യമല്ല. സഭ ക്രിസ്തുവിന്റെ ശരീരമാകുന്നു എന്നും ക്രിസ്തുസഭയുടെ ശിരസ്സാകുന്നു എന്നും പറഞ്ഞപ്പോൾ ഈ വലിയ സത്യം വ്യക്തമാക്കുകയായിരുന്നു**

◆

ആയാലും അത് മാറ്റാതെ ദൈവരാജ്യം സ്വായത്തമാക്കുക സാധ്യമല്ല.

പൊതുവേ പറഞ്ഞാൽ ദൈവരാജ്യാനുഭവത്തിന് ധനം തടസ്സമായി നില്ക്കാം! അതുകൊണ്ട് കർത്താവ് പറഞ്ഞു: അനീതിയുള്ള മാമ്മോനെക്കൊണ്ട് സ്വർഗ്ഗത്തിൽ സ്നേഹിതരെ ഉണ്ടാക്കിക്കൊള്ളുക എന്ന്.

**ഒക്ടോബർ 31 കൂദോശ് ഈത്തോ ഞായർ.**
**വേദഭാഗം: മത്താ. 16:13-23.**

സഭാവർഷത്തിന്റെ തുടക്കം കുറിക്കുന്നത് "കൂദോശ് ഈത്തോ" ഞായറാഴ്ചയോടെയാണ്. ആ സുറിയാനി വാക്കുകളുടെ അർത്ഥം "സഭയുടെ ശുദ്ധീകരണം" എന്നത്രേ. അടുത്ത ഒരു വർഷത്തെ ഞായറാഴ്ചകളിലും മറ്റു വിശുദ്ധ ദിവസങ്ങളിലുമായി കർത്താവിന്റെ ആഗമനം മുതൽ പുനരാഗമനം വരെയുള്ള സംഭവങ്ങളെ നാം അനുസ്മരിച്ച് സുവിശേഷസത്യങ്ങളെ നമ്മുടെ ആത്മീയ ജീവിതത്തോടു ബന്ധപ്പെടുത്തുന്നു.

ഇന്നത്തെ ഏവൻഗേലിയോനിൽ കൈസര്യഫിലിപ്പ്യയിൽവച്ച് കർത്താവ് ശിഷ്യന്മാരോട് താൻ ആരാണെന്ന് മനുഷ്യർ പറയുന്നു എന്നു ചോദിക്കുന്നു. അതിനുത്തരം അവർ നല്കിയപ്പോൾ അവർ യേശുവിനെക്കുറിച്ച് ആരെന്നു വിശ്വസിക്കുന്നു എന്ന ചോദ്യമുന്നയിച്ചു. അതിനുത്തരം, ശ്ലീഹന്മാരുടെ വക്താവ് എന്ന നിലയിൽ പത്രോസ് ശ്ലീഹാ നല്കുന്നു. "നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മശിഹാ ആകുന്നു." ആ ഉത്തരം കർത്താവ് അംഗീകരിക്കുന്നു. മാത്രമല്ല, ആ ദിവ്യവെളിപാട് പിതാവിൽ നിന്നു ലഭിച്ചതുകൊണ്ടാണ് അപ്രകാരം സാക്ഷിക്കുവാൻ കഴിഞ്ഞതെന്നും കർത്താവ് പ്രസ്താവിച്ചു. തുടർന്ന് ക്രിസ്തീയസഭയെക്കുറിച്ചുള്ള അത്യന്തം ശ്രദ്ധേയമായ പ്രഖ്യാപനം കർത്താവു നടത്തുകയും ചെയ്തു. അതുകൊണ്ടാണ് സഭയുടെ ശുദ്ധീകരണപ്പെരുന്നാളിലും, പള്ളിക്കൂദാശ നടത്തുമ്പോഴും ഈ വേദഭാഗം ഏവൻഗേലിയോനായി വായിക്കുന്നത്.

**(1) സഭയുടെ അടിസ്ഥാനം:** സഭയുടെയും ക്രിസ്തീയജീവിതത്തിന്റെയും അടിസ്ഥാനം യേശുക്രിസ്തുവിലുള്ള വിശ്വാസപ്രഖ്യാപനമാണ്. യേശുവിന്റെ ശുശ്രൂഷയിൽ നിർണ്ണായകഘട്ടം വന്നിരിക്കുന്നു. അവിടുന്നു ഉടൻ യറുശലേമിലേക്കു പോകുന്നു. അവിടെ പീഡാനുഭവവും മരണവും അവിടുത്തെ കാത്തിരിക്കുന്നു. അതിനുമുമ്പ് ശിഷ്യന്മാരോടു മാത്രമായി തന്നെക്കുറിച്ചും തന്റെ ദൗത്യത്തെക്കുറിച്ചും യേശു പ്രസ്പഷ്ടമാക്കുന്നു. ശിഷ്യന്മാർ തന്നെക്കുറിച്ച്

ആരെന്നു മനസ്സിലാക്കി എന്നു ചോദിച്ചപ്പോൾ പത്രോസ് നല്കിയ ഉത്തരം തികച്ചും തൃപ്തികരമായിരുന്നു. ലോകത്തിന്റെ രക്ഷയ്ക്കായി വരുവാനുള്ള മശിഹാതന്നെയാണ് യേശുവെന്ന് പത്രോസ് വ്യക്തമാക്കി. പത്രോസ് നടത്തിയ വിശ്വാസപ്രഖ്യാപനം സുപ്രധാനമാണ്. കാരണം ആ വിശ്വാസമാണ് സഭയുടെ തുടക്കത്തിനാധാരം. ക്രിസ്തീയജീവിതം ആരംഭിക്കുന്നതും അതിൽനിന്നുതന്നെയാണ്. സഭയെപ്പറ്റി പ്രാർത്ഥനയിൽ നാം അനുസ്മരിക്കുന്നു: "വിശ്വാസമാകുന്ന പാറമേൽ അടിസ്ഥാനപ്പെട്ടിരിക്കുന്നതും പാതാള ഗോപുരങ്ങൾ അതിനെ കീഴ്പ്പെടുത്താത്തതുമായ സഭ."

**(2) പാതാള ഗോപുരങ്ങൾ ബലം ചെയ്യാത്തത്:** സഭയുടെ ശക്തിയെയും മഹത്വത്തെയും വെളിപ്പെടുത്തുന്ന പ്രസ്താവന. "പാതാളം" എന്നത് മരിച്ചവരുടെ ലോകമാണ്. "പാതാളഗോപുരങ്ങൾ" എന്നതിന് മരണത്തിന്റെ ശക്തി എന്ന് അർത്ഥം നല്കാം. മനുഷ്യന്റെ ഏറ്റവും വലിയ ഭയം മരണത്തെയാണ്. "അവസാനത്തെ ശത്രു" എന്നു പൗലോസ് വിശേഷിപ്പിക്കുന്നു. ആ മരണത്തെ കർത്താവ് പരാജയപ്പെടുത്തി വിജയം വരിച്ചു. (വെളി. 1:18 കാണുക) ഉത്ഥിതനായ കർത്താവ് സഭയിൽ വസിക്കുന്നതുകൊണ്ട് മരണത്തിന്റെ അധികാരം സഭയുടെ മേൽ പ്രബലമാവുകയില്ല എന്നു കർത്താവു വെളിപ്പെടുത്തി.

(3) ഈ സഭയോടുള്ള ബന്ധത്തിലാണ് ഓരോ വ്യക്തിയും കർത്താവുമായി ഐക്യപ്പെട്ട് ആത്മീയ വളർച്ചയിൽ എത്തുന്നത്. പൗലോസ് അപ്പോസ്തോലനും സഭയുടെ ഔന്നത്യത്തെയും ഓരോ വ്യക്തിയും സഭയോട് ഗാഢമായി ബന്ധപ്പെട്ടിരിക്കേണ്ടതിന്റെ ആവശ്യകതയെയും വെളിപ്പെടുത്തുന്നു. സഭയിൽനിന്ന് അന്യപ്പെട്ടോ ഒറ്റപ്പെട്ടോ ഒരു ക്രിസ്തീയജീവിതം സാധ്യമല്ല. സഭ ക്രിസ്തുവിന്റെ ശരീരമാകുന്നു എന്നും ക്രിസ്തുസഭയുടെ ശിരസ്സാകുന്നു എന്നും പറഞ്ഞപ്പോൾ ഈ വലിയ സത്യം വ്യക്തമാക്കുകയായിരുന്നു. അതുകൊണ്ട് സഭയുടെ ശുദ്ധീകരണത്തിന്റെ ഈ ദിവസം നമ്മെത്തന്നെ വെടിപ്പാക്കി ശുദ്ധീകരിച്ച്, കർത്താവിനോടുള്ള നമ്മുടെ ബന്ധം സുദൃഢമാക്കാം.

## നവംബർ 7 ഹൂദോസ് ഈത്തോ ഞായറാഴ്ച.

**വേദഭാഗം: യോഹ. 10:22–38**

കഴിഞ്ഞ ഞായറാഴ്ച സഭയുടെ ശുദ്ധീകരണപ്പെരുന്നാൾ ആയിരുന്നു. ഇന്നാകട്ടെ സഭയുടെ പ്രതിഷ്ഠോത്സവമാണ്. യഹൂദ സഭയിൽ പ്രതിഷ്ഠോത്സവമുണ്ടായിരുന്നു. ഇന്നത്തെ ഏവൻഗേലിയോൻ ഭാഗത്ത് ആ പെരുന്നാളിൽ സംബന്ധിക്കുവാൻ യേശു യെറുശലേം ദേവാലയത്തിൽ പോയതിനെപ്പറ്റി പരാമർശിക്കുന്നു.

കൂടാരപ്പെരുന്നാൾ കഴിഞ്ഞ് മൂന്നു മാസമാകുമ്പോൾ പ്രതിഷ്ഠോത്സവമായി. അതു ഒരാഴ്ച നീണ്ടുനില്ക്കുന്ന ആഘോഷമാണ്. ആ പെരുന്നാളിന് "ഹനുഖാ" എന്നു പേർ വിളിക്കുന്നു. ആഘോഷങ്ങളുടെ ഭാഗമായി ഭവനങ്ങളുടെ മുമ്പിൽ ദീപങ്ങൾ കത്തിക്കുന്ന പതിവുണ്ട്.

ബി.സി. 168–ൽ അന്തിയോക്കസ് എപ്പിഫാനസ് യറുശലേം ദേവാലയം അശുദ്ധമാക്കിയതിനുശേഷം ബി.സി. 165 കിസ്ലോവ് (ഡിസംബർ) മാസം 25–ാം തീയതി, യഹൂദനേതാവായ യൂദാസ് മക്കാബിയോസ് ദേവാലയം പുനരുദ്ധരിച്ച്, പുനഃപ്രതിഷ്ഠ നടത്തി. മുടങ്ങിക്കിടന്ന ബലിപൂജാദികൾ അനുഷ്ഠിക്കുവാൻ സാധിച്ചു. ആ സംഭവമാണ് വർഷംതോറും യഹൂദജനം ആഹ്ലാദപൂർവ്വം ആഘോഷിച്ചത്.

ക്രിസ്തീയസഭയെ സംബന്ധിച്ചിടത്തോളം ഈ സംഭവം അനുസ്മരിക്കുകയല്ല ഈ ദിവസത്തിന്റെ ലക്ഷ്യം. യറുശലേം ദേവാലയത്തിന്റെ സ്ഥാനത്ത് കല്ലും മണ്ണുംകൊണ്ടും പണിയപ്പെടാത്ത ജീവനുള്ള കല്ലുകളായ വിശ്വാസികളെക്കൊണ്ട് നിർമ്മിച്ച ദൈവത്തിന്റെ മന്ദിരമാണ് വിശുദ്ധ സഭ. (യോഹ. 2:19–21 കാണുക) പൗലോസ് സഭയെ ദൈവത്തിന്റെ മന്ദിരമായി ചിത്രീകരിക്കുന്നു. "അവനിൽ നിങ്ങളെയും ദൈവത്തിന്റെ നിവാസസമാകേണ്ടതിനു ആത്മാവിനാൽ ഒന്നിച്ചു പണിതുവരുന്നു." (എഫേ. 2:22) പത്രോസും ഈ യാഥാർത്ഥ്യത്തെ ഉറപ്പിച്ചു പറയുന്നു: "നിങ്ങളും ജീവനുള്ള കല്ലുകൾ എന്നപോലെ ആത്മികഗൃഹമായി യേശുക്രിസ്തു മുഖാന്തരം ദൈവത്തിനു പ്രസാദമുള്ള ആത്മികയാഗം കഴിപ്പാൻ തക്കവിശുദ്ധ പുരോഹിതവർഗ്ഗമാകേണ്ടതിനു പണിയപ്പെടുന്നു." (1 പത്രോ. 2:4, 5)

സഭയുടെ അംഗങ്ങളായ ഓരോ വിശ്വാസിയും ദൈവത്തിന്റെ മന്ദിരമാണ്. 1 കൊരി. 3:16; 6:19. അതുകൊണ്ട് ഓരോ വിശ്വാസിയുടെയും പുനഃപ്രതിഷ്ഠ നടത്തേണ്ട ദിവസമാണ്. നമ്മെത്തന്നെ ഒരിക്കൽ നാം ദൈവത്തിനായി പ്രതിഷ്ഠിച്ചിട്ടുള്ളവരാണ്. എങ്കിലും നാം നമ്മുടെ സമർപ്പണം വിസ്മരിച്ചും ലോകത്തിന്റെ സമ്മർദ്ദങ്ങളിൽപ്പെട്ടും ജീവിക്കുവാനിടയാകുന്നു. ദൈവത്തിന്റെ മന്ദിരമായ നാം അശുദ്ധിക്കടിപ്പെട്ട് മലിനരായിത്തീർന്നു പോകുന്നു. ആകയാൽ സഭാവർഷം ആരംഭിക്കുമ്പോൾ ശുദ്ധീകരണവും പുനഃപ്രതിഷ്ഠയും നടത്തേണ്ടിയിരിക്കുന്നു. അതാണ് കൂദേശ് ഈത്തോ — ഹൂദോസ് ഈത്തോ പെരുന്നാളുകളുടെ പ്രസക്തി.

കൂടാതെ ഇന്നത്തെ ഏവൻഗേലിയോനിൽ കർത്താവും നാമും തമ്മിലുള്ള ബന്ധത്തിന്റെ മറ്റൊരു ചിത്രം കാണാം. ഇടയനും ആടുകളും എന്നുള്ളതാണ്. "എന്റെ ആടുകൾ എന്റെ ശബ്ദം കേൾക്കുന്നു; ഞാൻ അവയെ അറിയുന്നു. അവ എന്നെ അനുഗമിക്കുകയും ചെയ്യുന്നു. ഞാൻ അവയ്ക്കു നിത്യജീവൻ നല്കുന്നു. അവ ഒരു നാളും നശിച്ചു പോകുകയില്ല". (യോഹ. 10:26–28)

അവിടുത്തെ ആടുകളായ നമ്മിൽ നിന്നു പ്രതീക്ഷിക്കുന്ന രണ്ടു കാര്യങ്ങൾ ഉണ്ട്. (a) അവിടുത്തെ ശബ്ദം കേൾക്കുക. (b) അവിടുത്തെ അനുഗമിക്കുക. ഓരോ ദിവസവും ആരംഭിക്കേണ്ടത് അവിടുത്തെ ശബ്ദത്തിനായി കാതോർത്തുകൊണ്ടും അതിനായി കാത്തിരുന്നുകൊണ്ടുമാകണം. തിരുവെഴുത്തു വായിച്ചു ധ്യാനിക്കുമ്പോൾ അവിടുത്തെ ശബ്ദം ശ്രവിക്കാം. ശബ്ദം കേട്ടതുകൊണ്ടായില്ല. "അവന്റെ ശബ്ദം കേൾക്കുന്നു എങ്കിൽ നിങ്ങളുടെ ഹൃദയം കഠിനമാക്കരുത്." നമ്മുടെ കേൾവി അവിടുത്തെ തിരുഹിതം അനുവർത്തിപ്പാനും, അനുദിനം അവിടുത്തെ പിൻപറ്റുവാനും നമ്മെ നയിക്കണം. ഇതാണ് ക്രിസ്തീയ ജീവിതത്തിന്റെ മുഖ്യഭാവം. നമ്മെത്തന്നെ ദൈവസന്നിധിയിൽ സമർപ്പിച്ചുകൊണ്ട് ഓരോ ദിവസവും അവിടുത്തെ ശബ്ദം ആദരപൂർവ്വം ശ്രവിക്കുവാനും അനുസരണയോടും വിശ്വസ്തതയോടും അവിടുത്തെ അനുഗമിക്കുവാനും നമുക്കു സാധിക്കണം.

ലേഖനം

# മലയാള ഗദ്യസാഹിത്യത്തിൽ പരുമല തിരുമേനി



**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**

മലയാള ഗദ്യസാഹിത്യ ചരിത്രത്തിൽ പരുമല ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് (1848–1902) വിശുദ്ധനായ പ്രതിഭാശാലിയാണ്. മലയാള ഗദ്യത്തിൽ ആദ്യമായി അച്ചടിച്ച' സഞ്ചാര സാഹിത്യ കൃതിയായ 'ഊർശ്ലേം യാത്രാ വിവരണ'മാണ് പരുമല മാർ ഗ്രീഗോറിയോസിനെ സാഹിത്യ ചരിത്രത്തിൽ അനശ്വരനാക്കുന്നത്.

മലയാള സാഹിത്യത്തിലെ പുത്തൻ പ്രസ്ഥാനങ്ങളിൽ ഏറ്റവും പഴക്കമേറിയ സഞ്ചാര സാഹിത്യത്തിന്റെ പ്രാരംഭ ശില്പികളിൽ മുഖ്യസ്ഥാനമാണ് പരുമല മാർ ഗ്രീഗോറിയോസിനുള്ളത്. 1895 ജനുവരിയിൽ (മകരം 16) തിരുവല്ലായ്ക്ക് സമീപമുള്ള പരുമലയിൽനിന്നും വിശുദ്ധ നഗരമായ 'ഊർശ്ലേമിലേക്ക്' പുറപ്പെട്ട് , 1895 മേയിൽ (ഇടവം 5) തിരിച്ചെത്തിയ 'ഊർശ്ലേം യാത്രയുടെ' അനുഭവങ്ങൾ ലളിത സുന്ദരമായ ഭാഷയിൽ ഈ യാത്രാ വിവരണത്തിൽ അവതരിപ്പിച്ചിരിക്കുന്നു. ഊർശ്ലേമിലേക്കുള്ള യാത്രാസംഘത്തിൽ പൗലോസ് റമ്പാൻ, വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാർ, തെക്കൻ പറവൂർ തോപ്പിൽ ലൂക്കോസ്, തുമ്പമൺ കരിങ്ങാട്ടിൽ സക്കറിയ കത്തനാർ, കടമ്മനിട്ട പുത്തൻപുരയ്ക്കൽ ഗീവറുഗീസ് കത്തനാർ, ശീമക്കാരൻ സ്ലീബാ ശെമ്മാശൻ, പരുമല തോപ്പിൽ ഫിലിപ്പോസ് എന്നിവരും ഉണ്ടായിരുന്നു. ക്രൈസ്തവരുടെ പുണ്യഭൂമിയുടെ സൂക്ഷ്മങ്ങളായ വിവരണങ്ങൾ, സാമൂഹ്യ ജീവിതം, ആചാരാനുഷ്ഠാനങ്ങൾ, ഭാഷ, സംസ്ക്കാരം എന്നിവ ഊർശ്ലേം യാത്രാവിവരണത്തിൽ പ്രതിഫലിക്കുന്നു.

1895–ൽ അച്ചടിച്ച 'ഊർശ്ലേം യാത്രാവിവരണ'ത്തിന്റെ രണ്ട് പതിപ്പുകൾ രണ്ടു മാസത്തിനുള്ളിൽ പ്രസിദ്ധീകരിച്ചു. 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലെ മലയാള ഗദ്യ ചരിത്രത്തിൽ ആദ്യസംഭവമാണ് – ഒരു കൃതിയുടെ രണ്ടു പതിപ്പുകൾ ഉണ്ടാകുന്നത്. അനുഗ്രഹീത പ്രഭാഷകൻ, അജപാലകൻ, സാമൂഹ്യ പരിഷ്കർത്താവ് എന്നീ നിലകളിൽ കേരളത്തിൽ തിളക്കമാർന്ന വ്യക്തിപ്രഭാവം പരുമല മാർ ഗ്രീഗോറിയോസിന് ലഭിച്ചതിനാൽ "ഊർശ്ലേം യാത്രാ വിവരണവും" ശ്രദ്ധിക്കപ്പെട്ടു.

മലയാള ഗദ്യശൈലിയിൽ അസാധാരണമായ വിശുദ്ധി പരുമല മാർ ഗ്രീഗോറിയോസിന്റെ രചനകളിൽ സുഗന്ധം പരത്തുന്നു. ആ പവിത്രമായ രചനകളിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലെ മലയാള ഗദ്യത്തിന്റെ മാതൃകകൾ കണ്ടെത്താം. സ്വതന്ത്രവും ഉദാത്തവുമായ മലയാള ഗദ്യശൈലിയാണിതിൽ നിറഞ്ഞു നില്ക്കുന്നത്.

## മലയാള ഗദ്യത്തിന്റെ വഴിയും വെളിച്ചവും

കേരളത്തിൽ മത–സാമൂഹ്യ–വിദ്യാഭ്യാസരംഗങ്ങളിൽ ഇംഗ്ലീഷുകാർ ആഴമായ സ്വാധീനവും ദർശനവും വേരുറപ്പിച്ചത് മലയാള ഗദ്യത്തിന്റെ വികാസ പരിണാമങ്ങൾക്ക് വഴിയും വെളിച്ചവും പകർന്നു. മലയാള സാഹിത്യം തമിഴ്, സംസ്കൃതം എന്നീ ഭാഷാസമ്പർക്കങ്ങളിൽനിന്ന് അകന്ന് ഇംഗ്ലീഷ് ഭാഷാ സ്വാധീനത്തിലേക്ക് ആകർഷിക്കപ്പെട്ടു. മലയാള സാഹിത്യത്തിൽ ഭാഷാശാസ്ത്രവും പത്രപ്രവർത്തനവും വികസിപ്പിക്കുന്നതിനും മലയാള ഗദ്യത്തിന്റെ പരിവർത്തനത്തിനും വികാസത്തിനും ഇംഗ്ലീഷ് ഭാഷാസമ്പർക്കം പ്രേരണ നല്കി. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു ലഭിച്ച പ്രചാരം, മിഷനറിമാരുടെ നിസ്തന്ദ്രമായ പ്രയത്നത്താൽ മലയാള ഭാഷയ്ക്കു ലഭിച്ച വ്യാകരണം നിഘണ്ടു, ഭാഷാശാസ്ത്രം, ബൈബിൾ വിവർത്തനങ്ങൾ എന്നിവയുടെ വളർച്ച, നോവലിന്റെയും പത്രപ്രവർത്തനത്തിന്റെയും പ്രാരംഭം തുടങ്ങിയ പുത്തൻപ്രസ്ഥാനങ്ങളും ദർശനങ്ങളും മലയാള സാഹിത്യത്തിൽ വളർച്ച പ്രാപിച്ച കാലഘട്ടത്തിലാണ് പരുമല മാർ ഗ്രീഗോറിയോസിന്റെ എഴുത്തുകൾ ഉണ്ടാകുന്നത്.

മലയാള ഗദ്യത്തിന്റെ പ്രൗഢിക്കും ഓജസ്സിനും സംസ്കൃത പദബഹുലത അനിവാര്യമാണെന്ന് വിധിച്ച കേരളവർമ്മ വലിയ കോയിത്തമ്പുരാൻ (1845–1914) പ്രഭാവം പുലർത്തിയ കാലവുമാണത്. മലയാള ഗദ്യം ഇംഗ്ലീഷ് ഭാഷാ സ്വാധീനത്താൽ വ്യവഹാരഭാഷയോട് അടുത്ത ബന്ധം പുലർത്തി. സംസ്കൃത–ഇംഗ്ലീഷ് സ്വാധീനങ്ങൾ പ്രത്യക്ഷമായും പരോക്ഷമായും ഏറ്റുമുട്ടിയതിനാൽ മലയാള ഗദ്യം ശക്തമായ പരിവർത്തനത്തിന് വിധേയമായി. സംസ്കൃതഭാഷാ സ്വാധീനങ്ങളുടെ ആധിപത്യ മനോഭാവത്തോടുള്ള പ്രതിഷേധമായി 'പച്ച മലയാള പ്രസ്ഥാനവും' ഈ കാലത്ത് ശക്തി പ്രാപിച്ചു. മലയാള ഭാഷയിൽ സംസ്കൃതാധിപത്യ പ്രവണതകൾക്കെതിരെ ശക്തി പ്രാപിച്ച പച്ച മലയാള പ്രസ്ഥാനത്തിന്റെ പക്ഷമാണ് പരുമല തിരുമേനിയുടെ എഴുത്തുകളിൽ കാണുന്നത്. തമിഴ്, സംസ്കൃത ഭാഷാ ബന്ധത്തിന്റെ സ്വാധീനം ഊർശ്ലേം യാത്രാവിവരണത്തിലോ മറ്റ് എഴുത്തുകളിലോ' കാണുന്നില്ല. സുറിയാനി പദങ്ങൾ ധാരാളമായി പരുമല തിരുമേനിയുടെ എഴുത്തുകളിലുണ്ട്. അവ ആ കാലഘട്ടത്തിലെ സംസ്ക്കാരത്തിൽ പ്രചരിച്ചിരുന്ന പദസമൂഹങ്ങളാണ്.

സുറിയാനി സംസ്കൃതപദങ്ങൾ ബോധപൂർവ്വം തിരസ്ക്കരിച്ച് തെളിച്ചവും ലാളിത്യവുമുള്ള മലയാള പദാവലികൾ സ്വാംശീകരിച്ചുള്ള രചനാ ശാസ്ത്രമാണ് പരുമല മാർ ഗ്രീഗോറിയോസ് അവതരിപ്പിക്കുന്നത്. ഊർശ്ലേം യാത്രാവിവരണത്തിലെ ഗദ്യസൗന്ദര്യം മലയാളത്തിന്റെ വിശുദ്ധിയാണ്.

ഊർശ്ലേമിൽ യേശുവിന്റെ വിശുദ്ധ കബർ സ്ഥിതി ചെയ്യുന്ന പുണ്യഭൂമിയിൽ പ്രാർത്ഥിച്ചപ്പോൾ പരുമല തിരുമേനിക്ക് ലഭ്യമായ വിശുദ്ധിയുടെ ആത്മതേജസ്സ് ഹൃദ്യമായി അനാവരണം ചെയ്യുന്നു:

'കർത്താവിന്റെ വിശുദ്ധ കബറിൻ മുമ്പാകെ മുട്ടുകുത്തി പ്രാർത്ഥിച്ചപ്പോൾ ഞങ്ങളിൽ ഓരോരുത്തരിൽ ഉണ്ടായ മനസ്സിളക്കവും പാപവിചാരവും അനുതാപവും ഭക്തിയും ഞങ്ങളുടെ ആയുസ്സിൽ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത തീക്ഷ്ണതയിൽ ആയിരുന്നു. ഹാ! അപ്പോൾ ഞങ്ങളുടെ മനസ്സ് ദൈവത്തോട് ഒട്ടിച്ചേർന്നതുപോലെ തോന്നി. കർത്താവിന്റെ കുരിശു മരണവും കഷ്ടാനുഭവവും തന്റെ

പരമ വേദനകളും ഞങ്ങൾ കണ്ണുകൊണ്ട് കണ്ടതുപോലെ തോന്നി. ഞങ്ങളുടെ ഹൃദയം ഉരുകി. തന്നോടുള്ള പ്രാർത്ഥനയും ധ്യാനവും നിർത്തി എഴുന്നേല്ക്കുവാൻ ഞങ്ങൾക്ക് മനസ്സില്ലെ.'

ആത്മാവിന്റെയും സത്യത്തിന്റെയും പൂർണ്ണത പ്രാപിക്കുവാൻ കാഴ്ച ഏറ്റവും ഉപയോഗമുള്ളതാണെന്നു പരുമല മാർ ഗ്രീഗോറിയോസ് വിശ്വസിച്ചു. ആ കാഴ്ചയുടെ പൂർണ്ണതയിൽ പങ്കുചേരാൻ യാത്രാവിവരണത്തിന്റെ ആഖ്യാനശില്പം സഹായിക്കുന്നു. ഇത് ഒരു ദാർശനികാനുഭൂതിയായി വായനക്കാരിൽ സൂക്ഷ്മവും അഗാധവുമായ അർത്ഥതലങ്ങൾ സൃഷ്ടിക്കുന്നു.

### മലയാള ഗദ്യത്തിൽ വിശുദ്ധിയുടെ സുഗന്ധം

ഒരു നൂറ്റാണ്ടിന് മുമ്പ് കേരളത്തിൽ പ്രചരിച്ചിരുന്ന ലളിതമായ ഗ്രാമ്യവ്യവഹാരഭാഷയാണ് പരുമല മാർ ഗ്രീഗോറിയോസിന്റെ ഗദ്യത്തിൽ പ്രകടമാകുന്നത്. അന്നത്തെ ഹൃദ്യവും സ്വീകാര്യവുമായ ഈ ഗദ്യശൈലിയിൽ സാഹിത്യത്തിന്റെ സൗന്ദര്യം വാക്യഘടനയിൽ പ്രതിഫലിക്കുന്നുണ്ട്. ആശയങ്ങൾ സംവേദിക്കുന്നതിന് ലളിതമായ ഭാഷ അനിവാര്യമാണെന്ന് പരുമല തിരുമേനി മനസ്സിലാക്കി. ആശയങ്ങൾ ഹൃദ്യമായി ക്രമീകരിക്കുന്നതിനും വസ്തുതകൾ സൂക്ഷ്മതയോടെ അപഗ്രഥിച്ച് ലളിത വാക്യങ്ങളിൽ കോർത്തിണക്കുന്നതിനും ശ്രദ്ധിച്ചു.

എല്ലാ യാത്രാ വിവരണങ്ങളിലും വസ്തുതാ വിവരണങ്ങളുടെ ധാരാളിത്തം വളരെയാണ്. എന്നാൽ ഊർശ്ലേം യാത്രാവിവരണത്തിൽ വസ്തുതകളുടെ അവതരണത്തിൽ ഗദ്യത്തിന്റെ അസാധാരണമായ പൗരുഷം തെളിയുന്നു. പരുമല തിരുമേനി, ഊർശ്ലേം യാത്രയിലെ കാഴ്ച സൂക്ഷ്മതയുടെ അനുഭവവും അനുഭൂതിയുമാക്കി തീർത്തു. ലളിതസുന്ദരമായ ഗദ്യശൈലിയിൽ പ്രകാശം പരത്തുന്ന ചില ഭാഗങ്ങൾ ശ്രദ്ധേയമാണ്.

'ഈഗുപ്തായക്കാരുടെ ദയറായുടെ മുൻവശത്തു ഒരു സൈത്തു വൃക്ഷം കാണ്മാനുള്ളതു അബ്രഹാം ഇസഹാക്കിനെ ബലി കഴിപ്പാൻ ഭാവിച്ചപ്പോൾ ആട്ടുകൊറ്റൻ ബന്ധിക്കപ്പെട്ടതായി കണ്ട ആ വൃക്ഷമാണെന്നു പറയുന്നു. ഇപ്പോൾ കാണ്മാനുള്ളത് ആ വൃക്ഷമല്ല. ഒരു പഴയ വൃക്ഷത്തിന്റെ മൂട്ടിൽ കിളിർത്തു വന്ന വലിയതും ചെറിയതുമായ പല വൃക്ഷങ്ങളുടെ ശേഖരമായിട്ടത്രേ. ഇതിന്റെ ശിഖരങ്ങളിൽ ചിലതു ഞങ്ങൾ ഒടിച്ചെടുത്തു.'

ഗദ്സീമോൻ പള്ളിക്കു സമീപമുള്ള കെട്ടിടത്തിന്റെ ഭിത്തിയിൽ 'ആകാശത്തിലുള്ള ഞങ്ങളുടെ ബാവ' എന്ന പ്രാർത്ഥന 30-ൽ കുറയാത്ത ഭാഷകളിൽ എഴുതിയിട്ടുണ്ട്. ഇത് നിരീക്ഷിച്ചിട്ട് പരുമല തിരുമേനി:

'ഇതിന്റെ ഒന്നിന്റെ തലവാചകത്തിൽ സംസ്കൃതം എന്ന് എഴുതിയിരിക്കുന്നത് കണ്ടു. സൂക്ഷിച്ചു നോക്കിയപ്പോൾ 'കർത്താവിന്റെ പ്രാർത്ഥന', ഇംഗ്ലീഷ് അക്ഷരത്തിൽ മലയാള വാചകമായി എഴുതിയിരിക്കുന്നത് കണ്ടു.'

ഊർശ്ലേം സന്ദർശിച്ച് മടങ്ങി വരുമ്പോൾ യോപ്പാ സമുദ്രം ഇളകിമറിഞ്ഞപ്പോഴത്തെ അനുഭവം പരുമല മാർ ഗ്രീഗോറിയോസ് അവതരിപ്പിക്കുന്നു:

**ആശയങ്ങൾ സംവേദിക്കുന്നതിന് ലളിതമായ ഭാഷ അനിവാര്യമാണെന്ന് പരുമല തിരുമേനി മനസ്സിലാക്കി. ആശയങ്ങൾ ഹൃദ്യമായി ക്രമീകരിക്കുന്നതിനും വസ്തുതകൾ സൂക്ഷ്മതയോടെ അപഗ്രഥിച്ച് ലളിത വാക്യങ്ങളിൽ കോർത്തിണക്കുന്നതിനും ശ്രദ്ധിച്ചു**

'പർവ്വതം പോലുള്ള തിരകൾ വള്ളത്തെ മേൽപ്പോട്ടുയർത്തി താഴോട്ടിടുമ്പോൾ വള്ളം താണുപോകുമെന്നും ഞങ്ങൾ തെറിച്ചു പോകുമെന്നും തോന്നിപ്പോയി. ഞങ്ങൾ അന്യോന്യം ഓരോ കൈപിടിച്ചും മറ്റേ കൈ വള്ളത്തിന്റെ പിടിമേൽ പിടിച്ചും ഒരുവിധം ഉറപ്പിച്ചിരുന്നെന്നേയുള്ളു.'

വസ്തുതകൾ സൂക്ഷ്മനിരീക്ഷണപാടവത്തോടെ അവതരിപ്പിക്കുന്നതിൽ പരുമല തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. 'നിരീക്ഷണത്തിന്റെ സൂക്ഷ്മത, പ്രതിപാദനത്തിന്റെ ലാളിത്യം, വിശ്വാസപരമായ സത്യസന്ധത എന്നിവ ഊർശ്ലേം യാത്രാവിവരണം വായനക്കാരുടെ മനസ്സിൽ പതിഞ്ഞു നിൽക്കുവാനിടയാക്കുമെന്ന് ഡോ. സുകുമാർ അഴീക്കോടും അഭിപ്രായപ്പെടുന്നു. മലയാള ഗദ്യ രചനയുടെ വിനിമയ സമ്പ്രദായങ്ങളിൽ അസാധാരണമായ സൗന്ദര്യം രൂപപ്പെടുത്തുന്നതിന് പരുമല തിരുമേനിയ്ക്ക് കഴിഞ്ഞു.'

മലയാള സാഹിത്യത്തിൽ നിറഞ്ഞു നില്ക്കുന്ന ഒ. ചന്തുമേനോന്റെയും കേരളവർമ്മ വലിയ കോയിതമ്പുരാന്റെയും (1845 –1914) സമകാലീകനാണ് പരുമല തിരുമേനി (1848–1902). ആ കാലഘട്ടത്തിലെ പ്രഗത്ഭരായ എഴുത്തുകാരിൽ കാണുന്ന സവിശേഷമായ ശൈലി പ്രയോഗങ്ങൾ ഊർശ്ലേം യാത്രാവിവരണത്തിലുമുണ്ട്. പരുമല തിരുമേനിയുടെ സവിശേഷമായ പ്രയോഗങ്ങൾ, ശൈലികൾ, പദാവലികൾ എന്നിവ പ്രത്യേകം പഠനം അർഹിക്കുന്നവയാണ്.

### 1. സവിശേഷ പ്രയോഗങ്ങൾ:

ഊർശ്ലേം യാത്രാവിവരണത്തിലെ സവിശേഷ പ്രയോഗങ്ങൾ: വെളിച്ച മാളിക, ഇടക്കു കടൽ, ശീതരാജ്യം, കണ്ണുനീരിന്റെ വാതിൽ, പുണ്യയാത്രക്കാർ, പാദചാരികൾ, വെണ്മാടപ്പണി, വെള്ളിവിളക്ക്, തങ്കവേലകൾ, മലയാള സുറിയാനിക്കാർ, ക്രിസ്ത്യാനി ശാഖകൾ, ശാഖക്കാർ, മഹാവൃദ്ധൻ, മനസ്സിളക്കം, പുത്തൻ തീ, ബോംബേ വണ്ടി..... മലയാള ഗദ്യത്തിന്റെ വളർച്ചയുടെ കാലഘട്ടത്തിലാണ് പരുമല തിരുമേനിയിൽനിന്നും ഹൃദ്യമായ ഇത്തരം സവിശേഷപ്രയോഗങ്ങൾ ഭാഷയ്ക്ക് ലഭിക്കുന്നത്.

### 2. സവിശേഷ ശൈലികൾ:

പരുമല തിരുമേനി, യാത്രാവിവരണത്തിൽ നിരവധി സവിശേഷ ശൈലികൾ ഉപയോഗിക്കുന്നുണ്ട്. 'അന്യോന്യം വിലാപത്തോട്, സ്നാനപാനാദികൾ, കണ്ടുകണ്ടത്രേ, വണ്ടി സഞ്ചാരമുള്ളത്, ഇതോട് ഒട്ട് അടുത്ത്, കാൽച്ചുവട്, എട്ടുപത്തു ദണ്ഡു, കഴുത്തോളം ഉയരത്തിൽ, വളരെ ഭക്തിയുള്ള ഒരു കൂട്ടം, ശകാരവും കലശലും.....'

മലയാളത്തിൽ നിരവധി ശൈലി പ്രയോഗങ്ങളുണ്ട്. പരുമല തിരുമേനിയുടെ ശൈലികൾ സംഭാഷണ ശൈലിയിൽനിന്നും രൂപം പ്രാപിച്ചിട്ടുള്ളതാണ്. ഇത്തരം ശൈലികൾ വഴി മലയാള ഭാഷ സംസ്കൃതാധിപത്യത്തിൽനിന്നും പുറത്തു വന്നു.

### 3. പഴയ പദാവലികൾ

ഏറനമുണ്ട്, മുൻപേർ പറഞ്ഞ, ശട്ടം കെട്ടുക, പേഷ്കാർ, മേൽനില, വിലങ്ങെ, ഒട്ടുചേർന്ന്, സഹജം, കരേറി, കടശി, തക്കവാറു, ഒട്ടുക്ക്, പൊതുപ്പെട്ട, മാർഗ്ഗേണ ... തുടങ്ങി നിരവധി പഴയ പദസമൂഹം യാത്രാവിവരണത്തിലുണ്ട്.

പത്തൊൻപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ എഴുതപ്പെട്ട മിക്ക രചനകളിലും ഇത്തരം പഴയ പദസമൂഹങ്ങളുടെ ധാരാളിത്തം വളരെയുണ്ട്.

ഒ. ചന്തുമേനോന്റെ 'ഇന്ദുലേഖ' എന്ന നോവലിലും അനവധി പഴയ പദാവലികളുണ്ട്. ഇത് അവികസിതമായ ഗദ്യശൈലിയല്ല. അക്കാലഘട്ടത്തിലെ മനോഹരങ്ങളായ പദസമൂഹങ്ങളാണ്. ഭാഷ വികസിച്ചപ്പോൾ ഇത്തരം പ്രയോഗങ്ങൾ ലുപ്തപ്രചാരമായി.

മലയാള ഗദ്യരചനയുടെ വിനിമയ സമ്പ്രദായങ്ങളിൽ അസാധാരണമായ സൗന്ദര്യം രൂപപ്പെടുത്തുന്നതിന് പരുമല തിരുമേനിക്ക് കഴിഞ്ഞു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലുണ്ടായ രചനകളിൽ വിശുദ്ധിയുടെ സുഗന്ധം പരത്തുന്ന ഗദ്യശൈലിയാണിത്. പവിത്രമായ ജീവിതവും സാധനയും എഴുത്തും ആ വിശുദ്ധിയുടെ അപൂർവ്വ സൗന്ദര്യം പ്രഭ പരത്തുന്നു.

### മലയാള ഗദ്യ സാഹിത്യ ചരിത്രത്തിലെ വിശുദ്ധൻ:

മലയാള സാഹിത്യ ചരിത്രത്തിൽ അനവധി ക്രിസ്തീയ പുരോഹിതന്മാരുടെ സേവനങ്ങൾ സ്മരിക്കപ്പെടുന്നുണ്ട്. മലയാളത്തിൽ അച്ചടിച്ച ആദ്യത്തെ യാത്രാവിവരണം എഴുതിയ പരുമല മാർ ഗ്രീഗോറിയോസിന്റെ നാമം സാഹിത്യ ചരിത്രത്തിൽ പ്രധാനപ്പെട്ടതാണ്. മലയാള ഗദ്യ സാഹിത്യത്തിലെ വിശുദ്ധനായ എഴുത്തുകാരനും സാമൂഹ്യ പരിഷ്കർത്താവുമായ പരുമല തിരുമേനിക്ക് ഗദ്യസാഹിത്യത്തിലും സാംസ്ക്കാരിക ചരിത്രത്തിലും വലിയ സ്ഥാനമുണ്ട്.

മലയാള സാഹിത്യത്തിൽ സ്ഥാനം ലഭിച്ച ക്രിസ്തീയ പുരോഹിതന്മാരായ ചാവറ കുര്യാക്കോസച്ചൻ (1805-1871), ആർച്ചു ഡീക്കൻ ഉമ്മൻ (1830-1904), ആർച്ചു ഡീക്കൻ കോശി (1825-1900), റവ. ജോർജ്ജ് മാത്തൻ (1819-1870), നിധീരിക്കൽ മാണിക്കത്തനാർ (1842-1902), സ്തനീസ്ളാവോസ് കത്തനാർ (1836-1909) എന്നിവരുടെ കൂട്ടത്തിൽ ചിരപ്രതിഷ്ഠ നേടേണ്ട വ്യക്തിത്വം പരുമല മാർ ഗ്രീഗോറിയോസിനുമുണ്ട് (1848-1902).

കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള രചിച്ച 'എബ്രായ കുട്ടി' നാടകം (1892), ഒ. ചന്തുമേനോന്റെ നോവൽ 'ഇന്ദുലേഖ' (1891), ജോസ് മൂളിയിൽ എഴുതിയ നോവൽ 'സുകുമാരി' (1897), കട്ടക്കയത്തിൽ ചെറിയാൻ മാപ്പിളയുടെ 'യുദ്ധജീവേശ്വരി' (1893), ഒലിവേർ വിജയം (1895) ആദ്യത്തെ നാടകമായ ഉമ്മൻ ഫീലിപ്പോസിന്റെ 'ആൾമാറാട്ടം' (1866) മലയാളത്തിലെ ആദ്യത്തെ ചരിത്ര പുസ്തകം അയ്മനം പി. ജോണിന്റെ (1825-1893) 'ഇന്ത്യാചരിത്രം' (1860) എന്നിവ പരുമല മാർ ഗ്രീഗോറിയോസിന്റെ 'ഊർശ്ലേം യാത്രാവിവരണ' (1895) ത്തിന്റെ കാലഘട്ടത്തിലുള്ള പ്രധാന ഗ്രന്ഥങ്ങളാണ്. 19-ാം നൂറ്റാണ്ടിന്റെ അവസാനദശകങ്ങളിലുണ്ടായ പരുമല തിരുമേനിയുടെ എഴുത്തുകളിലെ ഭാഷാഭംഗിയും സാഹിത്യഗുണവും അക്കാലത്തെ മലയാള ഗദ്യരേതാട് ബന്ധപ്പെട്ടതാണ്.

### ഉപസംഹാരം

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ വികസിതമായ പത്രപ്രവർത്തനം ഭാഷാഗദ്യത്തിന് സാമാന്യ സ്വരൂപം സൃഷ്ടിച്ചു. സംസ്കൃത പദ സമൃദ്ധമായ ഗദ്യത്തേയും വ്യവഹാര ഭാഷാ ഗദ്യത്തേയും സമന്വയിപ്പിച്ച് പുത്തൻ മാതൃക പകർന്നു. ഇത് ഇതര ഗദ്യശാഖയുടെ വളർച്ചയെ പരിപോഷിപ്പിച്ചു. പരുമല തിരുമേനിയുടെ സഞ്ചാര സാഹിത്യകൃതിയായ 'ഊർശ്ലേം യാത്രാവിവരണ'ത്തിന്റെ ഗദ്യശൈലി വ്യവഹാര ഭാഷയുടെയും പത്രഭാഷയുടെയും സമന്വിതഭാവമാണ്. കേരളത്തിന്റെ മദ്ധ്യോത്തര ഭാഗങ്ങളിൽ പ്രചാരം നേടിയ ലളിത ഭാഷാരീതിയുടെ ഗദ്യമാതൃകയാണ്. വ്യവഹാരതലത്തിൽ പ്രചരിച്ചിരുന്ന മലയാള ഗദ്യത്തിന് ലിഖിതഭാവം നല്കുന്നതിൽ പരുമല മാർ ഗ്രീഗോറിയോസ് വഹിച്ച പങ്ക് മലയാള ഗദ്യസാഹിത്യ ചരിത്രത്തിൽ വിസ്മരിക്കാവുന്നതല്ല.

*അടിക്കുറിപ്പുകൾ*

*1. മലയാളത്തിലെ ആദ്യത്തെ യാത്രാവിവരണം പാറേമ്മാക്കൽ തോമാകത്തനാരുടെ വർത്തമാന പുസ്തകമാണ്. 1785-ൽ എഴുതിയെങ്കിലും 1936-ലാണ് ആദ്യമായി അച്ചടിക്കുന്നത്.*

*2. പരുമല മാർ ഗ്രീഗോറിയോസിന്റെ അപ്രകാശിതമായ അനവധി കല്പനകൾ, വിവരണങ്ങൾ, എഴുത്തുകൾ എന്നിവ വിവിധ ലൈബ്രറികളിൽ സൂക്ഷിച്ചിട്ടുണ്ട്. ഡോ. സാമുവേൽ ചന്ദനപ്പള്ളിയുടെ 'പരുമല മാർ ഗ്രീഗോറിയോസിന്റെ പവിത്ര രചനകൾ' എന്ന ഗ്രന്ഥത്തിൽ കുറെ എഴുത്തുകൾ സമാഹരിച്ചിട്ടുണ്ട്.*

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി-682 308

### വി. യാക്കോബിന്റെ ലേഖനം
### ചോദ്യങ്ങൾ 4; 5 അദ്ധ്യായങ്ങൾ

1. ശണ്ഠയും കലഹവും എന്തുകൊണ്ടുണ്ടാകുന്നു?
2. ദൈവത്തിന്റെ ശത്രുവായിതീരുന്നവൻ ആര്?
3. പിശാച് നിങ്ങളെ വിട്ടു ഓടിപ്പോകുവാൻ എന്ത് ചെയ്യണം?
4. ദൈവത്തോട് അടുത്തുചെല്ലുവാൻ എങ്ങനെ കുമ്പസാരിക്കണമെന്നാണ് പറയുന്നത്?
5. അന്യോന്യം വിധിക്കുകയും ദുഷിക്കുകയും ചെയ്യുന്നത് എന്തിന്റെ ലംഘനമാണ്?
6. ദോഷവും വമ്പും ഇല്ലാത്ത പ്രശംസ ഏതാണ്?
7. 'പാപം' എന്നതിന്റെ വളരെ ലളിതവും കൃത്യവുമായ നിർവചനം എഴുതുക?
8. ധനവാന്മാരുടെ കീഴിൽ കഷ്ടപ്പെടുന്നവരോടു ശ്ലീഹായുടെ ഉപദേശം എന്ത്?
9. ശിക്ഷാവിധിയിൽ അകപ്പെടാതിരിപ്പാൻ എന്തുചെയ്യണം?
10. 5-13 വാക്യത്തിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങളാണ് 'ആരാധന'യിൽ നടത്തുന്നത്. അത് എന്താണ്?
11. 5:14-17 വരെയുള്ള വാക്യങ്ങളിൽ വിവരിക്കുന്നത് ഏതു കൂദാശയെക്കുറിച്ചാണ്?
12. 'വിശ്വാസത്യാഗിയെ' തിരിച്ചുവരുത്തുന്നവൻ എന്ത് ശ്രേഷ്ഠ കാര്യമാണ് ചെയ്യുന്നത്?

### കഴിഞ്ഞ ലക്കത്തിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ

1. നിങ്ങൾ മുഖപക്ഷം കാണിക്കരുത്. (2:1)
2. ധനവാന്മാർ. (2:6)
3. "കൂട്ടുകാരനെ നിന്നെപ്പോലെ തന്നേ സ്നേഹിക്കേണം.". (2:8)
4. മുഖപക്ഷം കാണിച്ചാലോ പാപം ചെയ്യുന്നു. (2:9)
5. കരുണ ന്യായവിധിയെ ജയിച്ചു പ്രശംസിക്കുന്നു. (2:13)
6. വ്യാഴം. ഉച്ച. നമസ്കാരം.
7. വിശ്വസിക്കുന്നു. പക്ഷേ പ്രവൃത്തിക്കുന്നില്ല. (2:19)
8. മനുഷ്യൻ വെറും വിശ്വാസത്താലല്ല പ്രവർത്തികളാൽതന്നെ നീതികരിക്കപ്പെടുന്നു. (2:24)
9. പ്രവൃത്തിയില്ലാത്ത വിശ്വാസവും നിർജ്ജീവമാകുന്നു. (2:26)
10. ഒരുത്തൻ വാക്കിൽ തെറ്റാതിരുന്നാൽ അവൻ ശരീരത്തെ മുഴുവനും കടിഞ്ഞാണിട്ടു നടത്തുവാൻ ശക്തനായ സൽഗുണ പൂർത്തിയുള്ള പുരുഷനാണ്. (3:2)
11. ഒരേ വായിലെ നാവിൽ നിന്നുതന്നെ ദൈവസ്തുതിയും ശാപവും പുറപ്പെടുന്നത് യോഗ്യമല്ല. (3:9, 10)
12. നിർമ്മലവും, സമാധാനവും ശാന്തതയും അനുസരണവുമുള്ളതും, കരുണയും സൽഫലവും നിറഞ്ഞതും, പക്ഷപാതവും കപടവും ഇല്ലാത്തതുമാകുന്നു. (3:17)

### ആഗസ്റ്റ് മാസം 'ബൈബിൾ പഠന'ത്തിലെ എല്ലാ ഉത്തരങ്ങളും ശരിയായവരുടെ പേര്

1. Moly Mathew, Naranganam
2. Mrs. Elizabeth Chrian, Kalapurayil, Niranam
3. Yasmine George, Panthaplackal, Aluwa-683 101
4. Mrs. Saly Jose, Madappallil, Kumbazha-689 653
5. Simi Daniel, Melemurithekkathil, Mallassery
6. Mrs. Alice Abraham, Authariathu, 19, N.S.R. Road, Coimbatore

# കുഞ്ഞുങ്ങളെ ഏതു സംസ്കാരത്തിൽ വളർത്തണം?

ഫാ. ഡോ. ഒ. തോമസ്

*ചോദ്യം: ഇവിടെ അമേരിക്കയിലെ മാതാപിതാക്കളെല്ലാം കുഞ്ഞുങ്ങളെ ഏതു സംസ്കാരത്തിൽ വളർത്തണമെന്നതിനെപ്പറ്റി സന്ദേഹിക്കുന്നവരാണ്. നമ്മുടെ നാട്ടിലെ സംസ്കാരത്തിലും, ഓർത്തഡോക്സ് സഭയുടെ ആചാരാനുഷ്ഠാനങ്ങളിലും അവർക്ക് താല്പര്യമുണ്ടാകണമെന്നാണ് ഞങ്ങളുടെ ആഗ്രഹം. എന്നാൽ കുട്ടികൾ ഇവിടുത്തെ രീതിയിലേക്കു ചായുന്നതായിട്ടാണ് ചിലപ്പോൾ തോന്നുന്നത്. കുട്ടികളും ചിന്താക്കുഴപ്പത്തിലാണ്. അവരുടെ സ്കൂളുകളിൽനിന്നും സഹപാഠികളിൽ നിന്നും ഇവിടുത്തെ രീതി പഠിക്കുന്നു. വീടുകളിൽ നമ്മുടെ സംസ്കാരത്തെപ്പറ്റി ഞങ്ങൾ നിർബന്ധിക്കുന്നു. തലമുറകൾ തമ്മിലുള്ള ഈ വിടവിനെ എങ്ങനെ അഭിമുഖീകരിക്കണം?*

*ഗ്രേസി, ഹ്യൂസ്റ്റൺ*

**ഉത്തരം:** 19 നൂറ്റാണ്ടുകളായി മിക്കവാറും തിരുവിതാംകൂറിൽ മാത്രം ഒതുങ്ങിനിന്ന സഭയുടെ മക്കൾ ഇൻഡ്യയിൽതന്നെ പല സ്ഥലങ്ങളിലും, ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുമായി കുടിയേറിയിരിക്കുന്ന ഈ സാഹചര്യത്തിൽ അവിടെയെല്ലാം ഈ ചോദ്യം പ്രസക്തമാണ്. വളരെ സങ്കീർണ്ണതകൾ ഉള്ള ഈ അവസ്ഥയ്ക്ക് ഒറ്റമൂലിയൊന്നും നിർദ്ദേശിക്കാനാവില്ല. പൊതുവായ ചില തത്വങ്ങൾ മാത്രം മുന്നോട്ടു വെക്കാം.

1. നിങ്ങൾ ജനിച്ചു വളർന്ന സാഹചര്യവും കുട്ടികളുടേതും വ്യത്യസ്തമാണെന്നോർക്കണം. അതിനാൽ ഉടുപ്പിലും, നടപ്പിലും നിങ്ങളെപ്പോലെയാകണമെന്ന് നിർബന്ധിക്കരുത്.

2. നമ്മുടെ സംസ്കാരം പൂർണ്ണമായ നന്മയും പാശ്ചാത്യ സംസ്കാരം പൂർണ്ണമായ തിന്മയുമെന്ന നിലയിൽ കുട്ടികളെ പഠിപ്പിക്കരുത്. രണ്ടു സംസ്കാരങ്ങളിലെയും നന്മയെ തെരഞ്ഞെടുക്കുവാൻ അവരെ പരിശീലിപ്പിക്കണം.

3. നമ്മുടെ സംസ്കാരത്തിൽ വളരണമെന്ന് ശഠിക്കുമ്പോൾ അതിന്റെ കാരണങ്ങൾ യുക്തിപരമായി കുഞ്ഞുങ്ങളെ പറഞ്ഞു മനസ്സിലാക്കാൻ മാതാപിതാക്കൾ പ്രത്യേകം ശ്രദ്ധവെക്കണം. "ഞങ്ങൾ ഇങ്ങനെയാണ് വളർന്നത്. നിങ്ങളും അങ്ങനെയായിക്കൊള്ളണമെന്ന ശാഠ്യം ഉപേക്ഷിച്ച്, സമചിത്തതയോടെ കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കാൻ സമയം കണ്ടെത്തണം."

4. പണമുണ്ടാക്കുന്ന തിരക്കിൽ കുട്ടികളുമായി ചെലവഴിക്കുന്ന സമയം വളരെ കുറഞ്ഞുപോയാൽ അതും അവരുടെ വ്യക്തിത്വവളർച്ചയെ ബാധിക്കും.

5. സാംസ്കാരികമൂല്യങ്ങൾ എന്ന ചിന്ത വിട്ട്, ക്രിസ്തീയമൂല്യങ്ങൾ എന്ന ആശയം ചെറുപ്പം മുതൽ അവർക്കു നല്കുക. ക്രിസ്തീയ മൂല്യങ്ങൾക്ക് ഒരു സാർവ്വത്രികത ഉണ്ടല്ലോ. ദൈവാശ്രയബോധം, താഴ്മ മറ്റുള്ളവരെക്കുറിച്ചുള്ള കരുതൽ, നീതിബോധം, ജീവിതവിശുദ്ധി, കുടുംബബന്ധങ്ങളുടെ പവിത്രത, ലൈംഗികതയോടു ബന്ധപ്പെട്ട ധാർമ്മികത ഇവയൊക്കെ കുട്ടികളുടെ പ്രായത്തിനനുസരിച്ച് തുറന്നു ചർച്ചചെയ്യണം. ഈ വക ക്രിസ്തീയ മൂല്യങ്ങൾ നമ്മുടെ പാരമ്പര്യത്തിൽ കുറച്ചുകൂടി ശക്തമാണെന്ന നിലയിലാണ് നമ്മുടെ സാംസ്കാരിക മേന്മയേപ്പറ്റി അവരെ പറഞ്ഞു മനസ്സിലാക്കേണ്ടത്.

6. കുട്ടികളെ സംബന്ധിച്ചിടത്തോളം ഇതൊരു ക്രിസ്ത്യൻ രാജ്യമായിട്ടാണ് അവർ മനസ്സിലാക്കുന്നത്. അതുകൊണ്ട് മറ്റു സഭകളെ പുച്ഛിച്ച് അവരെ ഓർത്തഡോക്സി പഠിപ്പിക്കാൻ ശ്രമിച്ചാൽ, കേസ്സും വഴക്കുമുൾപ്പെടെയുള്ള നമ്മുടെ ബലഹീനതകളെക്കുറിച്ച് അവർ അനേകം മറുചോദ്യങ്ങൾ ഉന്നയിക്കും. അച്ചടക്കം, സ്വയശിക്ഷണം, ജീവിതവിശുദ്ധി ഇവയൊക്കെ വളർന്നാൽ പ്രാർത്ഥനയ്ക്കും, നോമ്പിനും, ഉപവാസത്തിനും എല്ലാറ്റിനുമുപരി ആരാധനയ്ക്കും ആത്മീയജീവിതത്തിൽ സ്ഥാനമുണ്ടെന്നും, ഇവയിലുള്ള നിഷ്ഠ മറ്റു സഭകളേക്കാൾ ഓർത്തഡോക്സ് സഭകൾ പാലിക്കുന്നുണ്ടെന്നുള്ള വിധത്തിലാണ് സഭയെ അവർക്ക് പരിചയപ്പെടുത്തേണ്ടത്.

7. ഇടവകയിലെയും ഭദ്രാസനത്തിലെയും സഭയിലെയും പ്രശ്നങ്ങളെക്കുറിച്ച് സഭ്യമല്ലാത്ത രീതിയിൽ കുട്ടികൾ കേൾക്കെ സംസാരിച്ച് അവരുടെ മനസ്സ് വിഷലിപ്തമാക്കരുത്. പ്രശ്നങ്ങളുടെ നടുവിലും, സഭയുടെ പൊതുവായ നന്മകളെ കുറിച്ചുള്ള ചിത്രമാണ് അവർക്കു നല്കേണ്ടത്.

8. ഭൗതികവാദിക്കുപോലും എളുപ്പം മനസ്സിലാക്കാവുന്ന നന്മയാണ് ദുഃഖിതരേയും പ്രയാസപ്പെടുന്നവരേയും സഹായിക്കുക എന്നത്. ദശാംശമെങ്കിലും മാറ്റിവെച്ച് നന്മ പ്രവൃത്തികൾക്ക് കൊടുക്കുവാൻ മാതാപിതാക്കൾക്ക് കഴിഞ്ഞാൽ, അനേക ഗുണദോഷങ്ങളേക്കാൾ ക്രിസ്തീയ മൂല്യങ്ങളെക്കുറിച്ച് കുട്ടികൾക്ക് ബോദ്ധ്യമുണ്ടാകും. പ്രസംഗമല്ല പ്രവൃത്തിയാണ് അവരും നിരീക്ഷിക്കുന്നത്.

ചുരുക്കത്തിൽ അവരെ ഇൻഡ്യാക്കാരോ, അമേരിക്കക്കാരോ ആക്കാതെ ദൈവമക്കളാക്കുവാൻ ശ്രമിക്കുക. അങ്ങനെയെങ്കിൽ മൂല്യങ്ങളുടെ സമന്വയവും സംസ്കാരങ്ങളുടെ വൈജാത്യവും ഒക്കെ വേണ്ട രീതിയിൽ ഉൾക്കൊള്ളുവാനുള്ള ദൈവകൃപ അവർക്ക് തനിയെ ലഭിച്ചുകൊള്ളും.



# പിഴകളെ തിരിച്ചറിയുന്നവൻ ആർ!

(സങ്കീ: 19:12)

എം.സി. വറുഗീസ്, ആലുവ

ആയിരക്കണക്കിനങ്ങോടിയെത്തിയാജനം
ആരവംകൂട്ടിയിട്ടെന്തും ഭവിക്കാം!
വേശ്യയൊന്നിനെ പിടിച്ചുലച്ചും കൊണ്ടാജനം
യേശുതൻ മുന്നിൽ നിർത്തി, ആക്രോശിച്ചു ചോദിച്ചു.

"പരസംഗം ചെയ്യുമ്പോൾ ഞങ്ങളിപ്പെണ്ണാളിനെ
പരസ്യത്തിൽ കണ്ടതാൽ, കൊണ്ടുവന്നിതാ മുന്നിൽ
സാക്ഷികൾ വേണ്ടാ വേറെ പുരുഷന്മാരൊത്തിവൾ
വേഴ്ച ചെയ്തു ഞങ്ങൾ, കണ്ണാലെ കണ്ടു, പ്രഭോ!

കല്യനാം മൂസാനബി ചൊല്ലുന്നുണ്ടു, 'തോറ'യിൽ
കല്ലെറിഞ്ഞീവേശ്യയെ കൊല്ലണം എന്നുതന്നേ!
ജീസസ്സേ, ഭവാനുടെ നീതിശാസ്ത്രത്തിലിതും
ക്ഷമിച്ചീടാം, എന്നാണോ; കേൾക്കണം, ഞങ്ങൾക്കിപ്പോൾ

പാപിനീ വനിതയ്ക്കും, വാതരോഗിയ്ക്കും ക്രമാൽ
പാപത്തിൻ പരിഹാരം നീട്ടിയോനാണല്ലോ, നീ!"
മുട്ടുചോദ്യങ്ങളീമട്ടെപ്പോഴും ചോദിക്കാറു-
ണ്ടൊട്ടുമേ, ജയിക്കാറില്ലെങ്കിലും ചോദിച്ചവർ

ഏതിലുമൊന്നിൽ കുറ്റംചുമത്തി തോൽപിക്കുവാൻ
ഏതുനേരവും നോക്കീട്ടൊന്നിലും കഴിഞ്ഞീല
ഉത്തരം നല്കാതേതും, കുനിഞ്ഞു മണ്ണിൽ നോക്കീ
സത്വരം വിരൽകൊണ്ടങ്ങെഴുതീ,

തരസ്സാ, ശിരസ്സൊട്ടു, പൊക്കിയാജനത്തോടായ്
വിരസം കൊൾവാതേവം, കല്പിച്ചാനത്യുച്ചത്തിൽ.
"തെല്ലുമേ പാപംചെയ്യാതുള്ളൊരാളിക്കൂട്ടത്തി-
ലുണ്ടെങ്കിൽ, ഒന്നാമത്തെ കല്ലയാളെറിയട്ടെ"

എഴുതീ, നിലത്തൂന്നി, ഏറെനേരം പിന്നെയും
എഴുന്നേറ്റോരോരുത്തർ, താടിക്കു കൈത്താങ്ങുമായ്
ചുറ്റും തന്നുടെ കുറ്റം ഒന്നറിയാതെ ജനം
മറ്റുള്ളോർക്കു കുറ്റങ്ങൾ പറയും; പ്രകൃതം താൻ

എറിഞ്ഞില്ലാരും! കൈയിൽ പേറിയ കൽചീളുകൾ
അറിയിക്കാതെല്ലാരും, പുറകിൽ താഴെയ്ക്കിട്ടു
ഉത്തരം കേട്ടു യൂദർ, ഉരുളയ്ക്കുപ്പേരിപോൽ
ഉത്തമരായ് വന്നവർ നാണിച്ചു; പിരിഞ്ഞുപോയ്.

അവശേഷിച്ചു നാരിമാത്രം തൻസവിധത്തിൽ
സുവിശേഷം ചൊല്ലിയോരാരുമേ, കാണായ് വന്നു.
കല്പിച്ചീശൻ "നാരീ, ശിക്ഷയായൊന്നും നിന-
ക്കേകുന്നതില്ല, എന്തേ നിന്നെ കൊണ്ടുവന്നവർ പോയീ!"

# സഭ ഇരുപത്തൊന്നാംനൂറ്റാണ്ടിൽ - എന്റെ കാഴ്ചപ്പാട്

## ടി.പി. ഫീലിപ്പോസ്, തെങ്ങുംതറയിൽ

ഭാവിയിൽ സഭ എങ്ങനെയുള്ളതായിരിയ്ക്കണം – നിലവിൽ ഉള്ളതും പരമ്പരാഗതമായി തുടർന്നുപോരുന്നതുമായ നിയമങ്ങൾക്ക് എന്തെല്ലാം മാറ്റങ്ങൾ വരുത്തുവാൻ കഴിയും എന്നതിനെപ്പറ്റിയൊക്കെ ധാരാളം അഭിപ്രായങ്ങൾ ഇതിനോടകം ഈ പംക്തിയിൽ വന്നുകഴിഞ്ഞു. "വീക്ഷണവേദി"യിൽകൂടി സഭാംഗങ്ങൾക്ക് അഭിപ്രായം പ്രകടിപ്പിക്കുവാൻ അവസരം നല്കിയിരിക്കുന്നത് ഉചിതമായിരിക്കുന്നു. സഭയുടെ ജനാധിപത്യസ്വഭാവമാണ് ഇതു തെളിയിക്കുന്നത്.

"വീക്ഷണവേദി"യിൽ വരുന്ന അഭിപ്രായങ്ങൾ എല്ലാം സ്വീകരിക്കുവാനോ നടപ്പിൽ വരുത്തുവാനോ സാധിക്കുകയില്ല. എങ്കിലും ഉചിതമായതു സ്വീകരിക്കുകയും തള്ളേണ്ടതു തള്ളുകയും ചെയ്ത് നമ്മുടെ സഭയുടെ ജനാധിപത്യസ്വഭാവവും പാരമ്പര്യവും നിലനിർത്തുന്നത് നന്നായിരിക്കും.

ഓർത്തഡോക്സ് സഭ എന്നു പറഞ്ഞാൽ അർത്ഥമാകുന്നത് പരമ്പരാഗതമായ സത്യവിശ്വാസത്തിൽ അടിയുറച്ചുനില്ക്കുന്നതും സ്തുതിചൊവ്വാക്കപ്പെട്ടതുമായ സഭ എന്നതിലും ഉപരി കുറവുകൾ ഇല്ലാത്തതും അംഗീകരിക്കപ്പെട്ടതും സർവ്വാദരണീയവുമായ സഭ എന്നുമാകുന്നു. അങ്ങനെയെങ്കിൽ ഈ ഗുണഗണങ്ങൾ എല്ലാം നിലനിർത്തേണ്ടത് ആവശ്യമാണ്. എന്നാൽ പേരിൽ അടങ്ങിയിരിക്കുന്ന ഈ ഗുണഗണങ്ങൾക്ക് യോജിക്കാത്തതായ പല കാര്യങ്ങളും ഓർത്തഡോക്സ് സഭയിൽ നിലനില്ക്കുന്നുണ്ട്. അത്തരം കാര്യങ്ങൾക്ക് കാലതാമസം കൂടാതെ പരിഹാരം കണ്ടുപിടിക്കേണ്ടത് ആവശ്യമാണ്.

സഭ അഭിമുഖീകരിക്കുന്നതും ദീർഘനാളുകളായി നിലനില്ക്കുന്നതുമായ വലിയ പ്രശ്നം സഭയിലെ കക്ഷിവഴക്കാണ്. ഈ പ്രശ്നം പരിഹരിക്കപ്പെടാതെ കിടന്നാൽ സഭയിൽ സമാധാനം ഉണ്ടാവുകയില്ല—സഭ ക്രിസ്തീയമാവുകയില്ല. സഭയിലെ പല പള്ളികളിലും അവയുടെ പരിസരങ്ങളിലും ആചാരാനുഷ്ഠാനങ്ങളുടേയും ശവസംസ്ക്കാരത്തിന്റേയും പേരിൽ പലപ്പോഴും ഉണ്ടാകുന്ന അനിഷ്ടസംഭവങ്ങൾ ക്രൈസ്തവസമൂഹത്തിനുപോലും നിരക്കാത്തതാണ്. അന്യോന്യം ആക്രമിക്കപ്പെടുന്നു; ആരാധനകൾ തടസ്സപ്പെടുന്നു; ദേവാലയങ്ങളും പുരോഹിതന്മാരും അവഹേളിക്കപ്പെടുന്നു; വി. കുർബ്ബാനപോലും നടത്തുവാനാകാതെ പള്ളികൾ അടച്ചുപൂട്ടപ്പെടുന്നു. "ശത്രുക്കളെ സ്നേഹിക്കുക", "നിന്റെ ഒരു കരണത്ത് അടിച്ചാൽ മറ്റേ കരണവും കാണിച്ചുകൊടുക്കുക", "സഹോദരനോട് ഏഴ് എഴുപതു വട്ടം ക്ഷമിക്കുക" എന്നീ സത്ഗുണങ്ങൾ പഠിപ്പിക്കുകയും അതുപോലെ പ്രവർത്തിക്കുകയും ചെയ്ത ക്രിസ്തുവിന്റെ അനുയായികൾ എന്ന് അഭിമാനിക്കുന്നവരിൽനിന്നാണ് അതിനു വിപരീതമായ പ്രവൃത്തികൾ സമൂഹം കാണുന്നത്. സർവ്വാദരണീയമായ സഭ എന്ന് അഭിമാനിക്കപ്പെടുന്ന ഓർത്തഡോക്സ് സഭാവിശ്വാസികളുടെ ഇടയിലാണ് ഇതു നടക്കുന്നത് എന്നതും വളരെ ദുഃഖകരമാണ്. ഇതിന് അറുതിവരുത്തേണ്ടിയിരിക്കുന്നു. അടുത്ത നൂറ്റാണ്ടു തുടങ്ങുന്നതിനുമുമ്പു തന്നെ സഭയിലെ ഈ ദുരവസ്ഥയ്ക്കു പരിഹാരം കാണേണ്ടതാണ്.

> **കോടതിവിധികൊണ്ടുമാത്രം സമാധാനം ഉണ്ടാവുകയില്ല എന്ന് തെളിഞ്ഞിരിക്കുന്നു. അതിനാൽ ക്രിസ്തീയ വീക്ഷണത്തിൽ പ്രശ്നം പരിഹരിക്കുന്നതാണ് ഉത്തമം. രണ്ടുവിഭാഗങ്ങളുടേയും വികാരങ്ങൾക്കും പാരമ്പര്യവിശ്വാസങ്ങൾക്കും കോട്ടം ഉണ്ടാകാൻ പാടില്ല. ശത്രുത അവസാനിപ്പിക്കുകയും രണ്ടു വിഭാഗങ്ങളും പരസ്പര സ്നേഹത്തോടും സഹകരണത്തോടും സർവ്വോപരി ദൈവാശ്രയത്തോടും കൂടിയുള്ള ചർച്ച നടത്തേണ്ടതാവശ്യമാണ്.**

വർഷങ്ങളായി നമ്മുടെ സഭയിൽ രണ്ടു വിഭാഗങ്ങൾ ഉണ്ടെന്നുള്ളത് വസ്തുതയാണ്. ഈ അടുത്തകാലത്ത് സഭയിലെ രണ്ടു വിഭാഗങ്ങളും കോടതിവിധിയും സഭാഭരണഘടനയും അംഗീകരിച്ചിട്ടുണ്ടല്ലോ. എന്നിട്ടും സഭയിൽ സമാധാനം ഉണ്ടാകാത്തതിന്റെ കാരണം കണ്ടുപിടിക്കേണ്ടതാവശ്യമാണ്. കോടതിവിധികൊണ്ടുമാത്രം സമാധാനം ഉണ്ടാവുകയില്ല എന്ന് തെളിഞ്ഞിരിക്കുന്നു. അതിനാൽ ക്രിസ്തീയ വീക്ഷണത്തിൽ പ്രശ്നം പരിഹരിക്കുന്നതാണ് ഉത്തമം. രണ്ടുവിഭാഗങ്ങളുടേയും വികാരങ്ങൾക്കും പാരമ്പര്യവിശ്വാസങ്ങൾക്കും കോട്ടം ഉണ്ടാകാൻ പാടില്ല. ശത്രുത അവസാനിപ്പിക്കുകയും രണ്ടു വിഭാഗങ്ങളും പരസ്പര സ്നേഹത്തോടും സഹകരണത്തോടും സർവ്വോപരി ദൈവാശ്രയത്തോടും കൂടിയുള്ള ചർച്ച നടത്തേണ്ടതാവശ്യമാണ്. വിശ്വാസാചാരങ്ങൾക്ക് കോട്ടം തട്ടാത്തവിധത്തിൽ ഉള്ള വിട്ടുവീഴ്ചകൾ നടത്തുവാൻ രണ്ടു വിഭാഗങ്ങളും തയ്യാറാകണം. സ്ഥാപിത താല്പര്യങ്ങൾക്കു സ്ഥാനം ഉണ്ടാകരുത്. അങ്ങനെ ചർച്ചയിൽകൂടിയുണ്ടാകുന്ന സമാധാനം ശാശ്വതമായിരിക്കും. കാരണം അതു അടിച്ചേല്പിക്കപ്പെടുന്ന സമാധാനമല്ല, മറിച്ച് ദൈവനടത്തിപ്പുമൂലം ഉണ്ടാകുന്ന സമാധാനമാണ്. അതിന് ബന്ധപ്പെട്ടവർ എല്ലാവരും ആത്മാർത്ഥമായി പരിശ്രമിക്കേണ്ടിയിരിക്കുന്നു. "സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ, അവർ ദൈവത്തിന്റെ പുത്രന്മാർ എന്നു വിളിക്കപ്പെടും" എന്ന ക്രിസ്തുവിന്റെ വചനം പരസ്പരചർച്ചയ്ക്കും അതുവഴി സഭാസമാധാനത്തിനും പ്രേരകമായിത്തീരട്ടെ. ഇരുപത്തൊന്നാം നൂറ്റാണ്ടു തുടങ്ങുന്നതിനുമുമ്പ് അതു സംഭവിക്കട്ടെ.

സഭയിൽ കാലാനുസൃതമായ നിയമങ്ങളും പരിഷ്ക്കാരങ്ങളും ആവശ്യമാണ്. ഇതരരംഗങ്ങളിലേതുപോലെ സഭയിൽ പട്ടക്കാർക്കും മേൽപ്പട്ടക്കാർക്കും അവരുടെ ഔദ്യോഗിക സേവനകാലത്തിന് പ്രായപരിധിനിശ്ചയിക്കേണ്ടതാണ്. നിശ്ചിത പ്രായപരിധിക്കുശേഷം സേവനത്തിൽനിന്നു വിരമിക്കുന്നവർക്ക് എല്ലാവിധ സ്നേഹബഹുമാനാദരവുകളും ലഭ്യമാക്കണം.

ഇടവകകളിൽ, ഭരണസമിതികളിലേക്കു നടക്കുന്ന തെരഞ്ഞെടുപ്പുകളിൽ പ്രായ

# 21-ാം നൂറ്റാണ്ടിലെ മലങ്കരസഭ

സീനാ റ്റി. ചെറിയാൻ, നെടുംങ്കണ്ടം

## ഇടവക ഭരണം

സഭാ ഭരണഘടനയുടെ അന്തഃസത്ത ഉൾക്കൊണ്ടുതന്നെ ഇടവകകളുടെ ഭരണത്തിൽ കാലോചിതമായ മാറ്റം ആവശ്യമാണ്. ഇപ്പോൾ പൊതുയോഗം നടത്തുമ്പോൾ ക്വാറം പറയുന്നില്ല. പൊതുയോഗ നോട്ടീസ് നിയമാനുസരണം കൊടുത്ത ശേഷം വികാരിയും ട്രസ്റ്റിയും സെക്രട്ടറിയും മാത്രമേ ഉള്ളു എങ്കിലും അവരുടെ തീരുമാനങ്ങൾ ഇടവകയ്ക്ക് ബാധകമാണ്. അതുകൊണ്ട് പൊതുയോഗത്തിന് ക്വാറം നിശ്ചയിക്കേണ്ടതാണ്. 50% കൂടുതൽ അംഗങ്ങൾ ഹാജരാകുന്ന പൊതുയോഗ തീരുമാനങ്ങൾക്ക് മാത്രമേ നിയമസാധുത നല്കാവു.

ഭദ്രാസന കമ്മറ്റിയിലും അസോസിയേഷനും തിരഞ്ഞെടുക്കുന്ന ആൾക്കാർ ഇടവകയുടെ കമ്മറ്റി തീരുമാനം മാനിച്ചു വേണം കൗൺസിലിലും, അസോസിയേഷനിലും സംബന്ധിക്കേണ്ടത്.

ഇടവകയുടെ കണക്കുകൾ ഇപ്പോൾ ആ ഇടവകയിലുള്ള ആൾക്കാർ തന്നെയാണ് ഓഡിറ്റ് ചെയ്യുന്നത്. അതുമാറ്റി ഓരോ ഭദ്രാസനാടിസ്ഥാനത്തിൽ മറ്റ് ഇടവകയിൽനിന്നും മതിയായ യോഗ്യതയുള്ളവരെകൊണ്ട് ഓഡിറ്റ് ചെയ്യിക്കുന്നത് ദുർചെലവുകൾ നിയന്ത്രിക്കുന്നതിനും കണക്കുകൾക്ക് കൃത്യതയുണ്ടാക്കുന്നതിനും സഹായിക്കുന്നു. ഓഡിറ്റുചെയ്ത കണക്കുകൾ റിപ്പോർട്ട് സഹിതം ഇടവക മെത്രാപ്പോലീത്താമാർക്ക് ഓഡിറ്റർ നേരിട്ട് സമർപ്പിക്കുന്നത് അഭികാമ്യമായിരിക്കും.

## വൈദികരെ തെരഞ്ഞെടുക്കൽ

നമ്മുടെ സഭയിൽ ഇപ്പോൾ ആർക്കും വൈദികപട്ടം ലഭിക്കുന്നതിന് ബുദ്ധിമുട്ട് ഉണ്ടാകുന്നില്ല. അതുമൂലം യാതൊരു കഴിവോ, സ്വഭാവശുദ്ധിയോ, ആത്മീയതയോ ഇല്ലാത്ത പലരും പട്ടമേറ്റ് നല്ല ഇടവകകളിൽ തുടക്കത്തിൽത്തന്നെ വികാരിമാരായി വരുന്നതു സാമ്പത്തികമായും ആത്മീയമായും ഇടവകയെ ഭിന്നിപ്പിക്കുന്നതിനും, അധഃപതിപ്പിക്കുന്നതിനും ഇടയാകുന്നു.

ഇപ്പോൾ വളരെ അഭ്യസ്തവിദ്യരായ ചെറുപ്പക്കാർ വൈദിക പഠനത്തിന് തയ്യാറായി വരുന്നുണ്ട്. അതിൽ ഭൂരിപക്ഷത്തിന്റെയും താല്പര്യം അടിമുതൽ മുടിവരെ ഒരു പ്രത്യേക മാന്യത അവർക്കു കിട്ടുമെന്നതു കൂടാതെ ഒരു തൊഴിലും കിട്ടും എന്നുള്ളതാണ്. എന്നാൽ ഇതിൽ ചിലർക്ക് തന്റെ പദവികൊണ്ട് ഇടവകയ്ക്കും നാട്ടുകാർക്കും രാജ്യത്തിനും ഉണ്ടാക്കുന്ന വിപത്തുകൾ എന്തൊക്കെയാണെന്ന് കുറച്ചു പേർക്കെങ്കിലും മനസ്സിലാക്കാൻ സാധിക്കും. ഈ സ്ഥിതി മാറുന്നതിന് താഴെ പറയുന്ന കാര്യങ്ങൾ നടപ്പിലാക്കുന്നത് ഉചിതമായിരിക്കും.

വൈദികനാകാൻ ആഗ്രഹിക്കുന്ന ഒരു വ്യക്തി തന്റെ ഉദ്ദേശ്യം വികാരിയെ രേഖാമൂലം അറിയിക്കണം. ഇടവക വികാരി അയാളുടെ സ്വഭാവം, വ്യക്തിത്വം, വിദ്യാഭ്യാസം, മാതാപിതാക്കൾ സഹോദരീസഹോദരന്മാർ എന്നിവരുടെ സ്വഭാവ മഹിമ സംബന്ധിച്ച് വിശദമായ ഒരു റിപ്പോർട്ട് ഇടവക മെത്രാപ്പോലീത്തായ്ക്ക് നല്കണം. മെത്രാപ്പോലീത്ത വികാരി മുഖാന്തിരം ഇടവകയിലുള്ള പ്രായപൂർത്തിയായ എല്ലാവരുടെയും അഭിപ്രായം ഒരു രഹസ്യ ബാലറ്റുവഴി അറിയിക്കുന്നതിനുവേണ്ട ക്രമീകരണങ്ങൾ ചെയ്യണം. രഹസ്യ ബാലറ്റുപൊട്ടിക്കുന്നത് തിരുമേനിയുടെ സാന്നിദ്ധ്യത്തിലായിരിക്കണം. ഇടവകക്കാരുടെ 75% പേരുടെ അനുകൂലമായ അഭിപ്രായമുണ്ടെങ്കിൽ മാത്രമേ അപേക്ഷകന് പട്ടം നല്കുന്നതിന് റെക്കമെന്റ് ചെയ്യാവു. സ്ലീബാദാസൻമാർ, ആശ്രമനിവാസികൾ തുടങ്ങിയ അംഗങ്ങളെ ഇതിൽനിന്നും ഒഴിവാക്കുക. കാരണം, അവർ ചെറുപ്പംമുതൽതന്നെ വീട്‌വിട്ട് ആശ്രമത്തിൽ ജീവിക്കുന്നവരാണ്. ഒരു ഭദ്രാസനത്തിൽ തെരഞ്ഞെടുക്കപ്പെടാതെ വന്നാൽ മറ്റു ഭദ്രാസനങ്ങളുടെ കെയ്റോഫിൽ അവർക്ക് പട്ടം കൊടുക്കു

പൂർത്തിയായ എല്ലാ ഇടവകാംഗങ്ങൾക്കും വോട്ടവകാശം നല്കേണ്ടതാണ്. വോട്ടവകാശം ജനാധിപത്യ വ്യവസ്ഥിതിയിൽ അംഗങ്ങളുടെ മൗലികാവകാശമാണ്. ഏതെങ്കിലും നിയമത്തിന്റെ പേരിൽ അംഗങ്ങൾക്ക് വോട്ടവകാശം നിഷേധിക്കരുത്. നിയമങ്ങൾ സ്ഥാനാർത്ഥികൾക്കു ബാധകമാക്കിയാൽ മതിയാകും. കാരണം നേതൃസ്ഥാനത്തു വരുന്നവർ മറ്റുള്ളവർക്കു മാതൃകയായിരിക്കണം.

വോട്ടവകാശം സ്ത്രീകൾക്കും നിഷേധിക്കരുത്. "സ്ത്രീ സഭയിൽ മിണ്ടാതിരിക്കട്ടെ" എന്ന വി. പൗലോസ് ശ്ലീഹാ പറഞ്ഞിരിക്കുന്നു എന്നതു ശരിയാണ്. എന്നാൽ അതുകാരണം പറഞ്ഞ് സ്ത്രീകൾക്കു വോട്ടവകാശം നല്കാതിരിക്കുന്നതു ശരിയല്ല; സ്ഥാനാർത്ഥിത്വം നിഷേധിച്ചാൽ മതിയാകും.

ക്രിസ്തുമസ്, ഉയിർപ്പു ഞായറാഴ്ച എന്നീ വിശേഷദിവസങ്ങളിൽ രാത്രി ശുശ്രൂഷ വെളുപ്പിന് നാലുമണിക്കുശേഷം തുടങ്ങുന്നതായിരിക്കും സൗകര്യപ്രദം.

ആരാധനയിൽ മാതൃഭാഷ മാത്രം ഉപയോഗിക്കുന്നതാണ് നല്ലത്. ഇപ്പോൾ ഉപയോഗിക്കുന്ന സുറിയാനി പദങ്ങൾ പൂർണ്ണമായി നീക്കം ചെയ്യണം.

സഭയുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ, മാനേജ്മെന്റ് ക്വോട്ടായിൽ നടത്തുന്ന പ്രവേശനം, നിയമനം എന്നിവയിൽ സാമ്പത്തികമായി പിന്നോക്കം നില്ക്കുന്നവർക്കും ദളിത് വിഭാഗങ്ങളിൽ ഉള്ള സഭാംഗങ്ങൾക്കും മുൻഗണന നല്കേണ്ടതാണ്. താണനിലയിലുള്ളവരെ ഉയർത്തുക എന്നതു സഭയുടെ ലക്ഷ്യമായി കരുതണം.

വാക്കും പ്രവൃത്തിയും തമ്മിൽ പൊരുത്തപ്പെടുത്തേണ്ടതാണ്. ഓർത്തഡോക്സ് സഭ മറ്റു ക്രൈസ്തവസഭകൾക്കു മാതൃകയാകണം. എല്ലാ രംഗങ്ങളിലും സഭയുടെ കാഴ്ചപ്പാട് ക്രിസ്തീയമാകണം. എങ്കിൽ മാത്രമേ നമ്മുടെ സഭ യഥാർത്ഥ "ഓർത്തഡോക്സ് ക്രൈസ്തവസഭ"യായിത്തീരുകയുള്ളൂ.

ന്നത് കർശനമായും നിർത്തിവയ്ക്കേണ്ടതാണ്.

വൈദിക വിദ്യാർത്ഥികളുടെ മിനിമം യോഗ്യത ബിരുദമായിരിക്കണം. സെമിനാരി പഠനത്തിനുമുമ്പ് ഏതെങ്കിലും ദയറാകളിലോ, ആശ്രമത്തിലോ ചേർന്ന് 2 വർഷം വ്രതാനുഷ്ഠാനങ്ങളിലും, പ്രാർത്ഥനയിലും കഴിയുന്നത് ഉത്തമമായിരിക്കും. 23 വയസ്സാകുമ്പോൾ സെമിനാരിയിൽ ചേർക്കുകയും തുടർന്ന് 5 വർഷത്തെ പഠനത്തിനുശേഷം വിവാഹം കഴിക്കേണ്ടവർക്ക് വിവാഹപ്രായവും വൈദികനുവേണ്ട പക്വതയും ഉണ്ടാകുകയും ചെയ്യുന്നു.

ഇപ്പോൾ മിക്കവാറും ഭദ്രാസനങ്ങളിൽ വൈദികരായാൽ ഉടനെ അവരെ വികാരിമാരാക്കി വിടുകയാണ് ചെയ്യുന്നത്. പത്തിരുന്നൂറ് കുടുംബങ്ങളുള്ള ഇടവകയിൽ ആദ്യമായി ഭരണസംബന്ധമായി യാതൊരു പരിചയവുമില്ലാതെ നേരിട്ട് വികാരിസ്ഥാനം കിട്ടുന്നതുമൂലം പല ഇടവകകളും സാമ്പത്തികമായും, സാമൂഹികമായും അധഃപതിക്കുന്ന സാഹചര്യങ്ങൾ ഉണ്ടാകുന്നുണ്ട്. ഇപ്പോൾ 25 വയസ്സിൽ താഴെയുള്ള വൈദികർ വികാരിമാരായി ധാരാളമുണ്ട്. അവരുടെ ഭരണപരമായ അപക്വതമൂലം ഇടവകാംഗങ്ങളുമായി അഭിപ്രായവ്യത്യാസം ഉണ്ടാകുകയും അത് ഇടവകയുടെ നല്ല നടത്തിപ്പിനെ ബാധിക്കുകയും ചെയ്യുന്നു. ഇതിനു മാറ്റം ഉണ്ടാകണമെങ്കിൽ കുറഞ്ഞത് മൂന്ന് വർഷമെങ്കിലും സഹവികാരിയായി സേവനമനുഷ്ഠിച്ച് ഭരണപരിചയം ആർജ്ജിച്ചശേഷം വികാരിമാരാക്കണം.

ഇടവകകളെ എ, ബി, സി. എന്ന് ഗ്രേഡ് തിരിക്കുകയും ഈ ഗ്രേഡുകളുള്ള പള്ളികളിൽ സഹവികാരിമാരാക്കുകയും അതുകഴിഞ്ഞ് മൂന്നുവർഷം സി. ഗ്രേഡിൽ വികാരി, പിന്നീട് ബി ഗ്രേഡ് എന്നിങ്ങനെ പ്രമോഷൻ കൊടുക്കുകയും ചെയ്യാവുന്നതാണ്. ഒരു ഗ്രേഡിൽ കുറഞ്ഞത് 9 വർഷമെങ്കിലും സേവനമനുഷ്ഠിക്കുന്നത് ഉത്തമമായിരിക്കും. രണ്ടോ മൂന്നോ ഭദ്രാസനങ്ങൾ ചേർത്ത് ഒരു മേഖലയാക്കുകയും ആ മേഖലയിലേക്ക് വൈദികരെ പരസ്പരം സ്ഥലം മാറ്റുകയും ചെയ്യുന്നത് ഉചിതമായിരിക്കും. സെമിനാരിപഠനം കഴിഞ്ഞ് വൈദികനായി വരുമ്പോൾ കുറഞ്ഞത് 3 വർഷമെങ്കിലും ഇടുക്കി, മലബാർ മുതലായ ഭദ്രാസനങ്ങളിൽ നിയമിക്കുന്നത് നന്നായിരിക്കും.

ഇടവക മെത്രാപ്പോലീത്താമാർ ആണ്ടിൽ ഒരു പ്രാവശ്യമെങ്കിലും കുറഞ്ഞത് ഇടവക സന്ദർശിക്കേണ്ടതുണ്ട്. വിവാഹം, മാമോദീസ മുതലായ ചടങ്ങുകൾക്ക് വേണ്ടി മാത്രം തിരുമേനിമാർ ഓരോരുത്തർ വിളിക്കുന്ന സ്ഥലത്ത് ചെന്ന് നടത്തുന്നത് ഒഴിവാക്കുന്നതായിരിക്കും നല്ലത്. കത്തോലിക്കാ സമുദായത്തിലെ പോപ്പും ബിഷപ്പുമാരും കഴിവതും ഇങ്ങനെയുള്ള ചടങ്ങുകൾ ഒഴിവാക്കുന്നതായി നമുക്ക് മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്.

**ഇടവക മെത്രാപ്പോലീത്താമാർ ആണ്ടിൽ ഒരു പ്രാവശ്യമെങ്കിലും കുറഞ്ഞത് ഇടവക സന്ദർശിക്കേണ്ടതുണ്ട്. വിവാഹം, മാമോദീസ മുതലായ ചടങ്ങുകൾക്ക് വേണ്ടി മാത്രം തിരുമേനിമാർ ഓരോരുത്തർ വിളിക്കുന്ന സ്ഥലത്ത് ചെന്ന് നടത്തുന്നത് ഒഴിവാക്കുന്നതായിരിക്കും നല്ലത്.**

കത്തോലിക്കാ സഭയിലെ പോപ്പിന്റെ അതേസ്ഥാനമാണ് നമ്മുടെ പ. ബാവായ്ക്കുമുള്ളത്. മാമോദീസാ, വിവാഹം മുതലായവ പരുമലയിൽവച്ച് നടത്താം എന്ന് നേർച്ച ചെയ്തിട്ടുള്ളവർ അവിടെ ചെന്നാണ് വി. കർമ്മങ്ങൾ നടത്തുന്നത്. അതുപോലെ ബാവാ തിരുമേനിയെകൊണ്ട് വി. കർമ്മങ്ങൾ നടത്തുന്നതിന് എല്ലാവർക്കും താല്പര്യം കാണും. അത് പരി. ബാവാ തിരുമേനിയുടെ ആസ്ഥാനമായ ദേവലോകത്ത്വച്ച് നടത്തട്ടെ. അല്ലെങ്കിൽ ഏതെങ്കിലും പരിപാടിയ്ക്ക് പ. തിരുമേനി ഇടവകകൾ സന്ദർശിക്കുമ്പോൾ അവിടെ വച്ച് നടത്തുന്നതിനുള്ള ക്രമീകരണങ്ങൾ നടത്തുകയാണ് ചെയ്യേണ്ടത്.

### സമുദായ സൗഹൃദം

മതസൗഹൃദത്തിന് പേരുകേട്ടിട്ടുള്ള ഭാരതത്തിൽ ഇന്ന് അതിന് മങ്ങലേറ്റിട്ടുണ്ട് എന്നതിൽ സംശയമില്ല. സാംസ്കാരികമായി ഏറ്റവും പുരോഗതി നേടിയിട്ടുള്ള നമ്മുടെ രാജ്യത്തിൽ ഇന്ന് മതസൗഹാർദ്ദം നഷ്ടപ്പെട്ടിരിക്കുന്നു. അതിനു കാരണക്കാർ അന്യ മതങ്ങളെയും അവരുടെ സംസ്ക്കാരങ്ങളെയും ആദർശങ്ങളെയും മാനുഷികമായി ഉൾക്കൊള്ളുവാൻ കഴിയാത്ത സ്വാർത്ഥ താല്പര്യത്തിനും നേതൃസ്ഥാനങ്ങൾക്കുംവേണ്ടി എന്ത് ഹീനകൃത്യവും ചെയ്യാൻ മടിയില്ലാത്ത മതത്തെ മറയാക്കി മാറ്റി മാനുഷിക മൂല്യങ്ങൾ തീയിലെരിച്ച് പാവപ്പെട്ടവരുടെ ഇല്ലായ്മയെ ചൂഷണംചെയ്ത് ജനങ്ങളിൽ വർഗ്ഗീയ വിദ്വേഷം കുത്തിവയ്ക്കുന്ന മതനേതാക്കൻമാരും, അവരെ ചുമലിലേറ്റി ആരാധിക്കുന്ന ഒരുപറ്റം അജ്ഞത നിറഞ്ഞ മനുഷ്യസമുദായവും തന്നെയല്ലേ?

21-ാം നൂറ്റാണ്ടിലേയ്ക്ക് കടക്കുന്ന മലങ്കരസഭ സകലമതങ്ങളുടെയും അന്തഃസത്ത ഉൾക്കൊണ്ട് മതസൗഹാർദ്ദങ്ങൾക്ക് നേതൃത്വം നല്കി എല്ലാ മതങ്ങളും നല്ലതാണെന്നും ആരും മോശമല്ലെന്നും നമ്മുടെ സഭാംഗങ്ങളെ പഠിപ്പിച്ചും ഓരോ ഇടവകയിലും മതസൗഹാർദ്ദത്തിനാവശ്യമായ നിർദ്ദേശങ്ങൾ നല്കി മറ്റെല്ലാ മതക്കാർക്കും മാതൃകയായി തീരുകയും ചെയ്യാൻ ശ്രമിക്കേണ്ടതാണ്.

21-ാം നൂറ്റാണ്ടിൽ ആത്മീയ ഉണർവ്വിലും മതസൗഹാർദ്ദത്തിലും ഊന്നൽ നല്കി വിഘടിച്ച് നിൽക്കുന്നവർ തിരിച്ചു വന്നാൽ അവരെ സ്വീകരിച്ച് ഒരു നല്ല തുടക്കം ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു. നമ്മുടെ സൺഡേസ്കൂൾ, യുവജന പ്രസ്ഥാനം മുതലായവ വഴി മതസൗഹാർദ്ദത്തിന് ഊന്നൽ നല്കി ഒരു പുതിയ തലമുറയെ സൃഷ്ടിക്കുന്നതിനും ഒരു നല്ല ഭരണം കാഴ്ചവയ്ക്കുന്നതിനും നമ്മുടെ ആത്മീയ പിതാക്കന്മാർക്ക് 21-ാം നൂറ്റാണ്ടിൽ സാധിക്കട്ടെയെന്നും പ്രാർത്ഥിക്കുന്നു.

# നടുവൊടിഞ്ഞ നായ

വെള്ളിക്കോൽ

നായ പുരാണം. നാളേറെ പഴക്കമുണ്ടതിന്. നരനോടൊപ്പം. നോഹിന്റെ പെട്ടകത്തിൽ അവനും അവന്റെ മിസ്സിസിനോടൊപ്പം കടന്നു കാണും. വംശവും പാരമ്പര്യവും അവർക്കുമുള്ളതല്ലേ? ചെന്നായും കുറുക്കനും ഉൾപ്പെടുന്ന കാനിസ് അവന്റെ ജനുസ്സ്. കാനിസ് ഫെമിലിയാരിസ് എന്ന് മൂലത്തറവാടിന്റെ ശാസ്ത്ര നാമം. നരവാസം ശുഷ്ക്കവും ദുഷ്കരവുമായ ആർട്ടിക് പ്രദേശത്തുപോലും ജനസേവനത്തിനായി അവർ എസ്കിമോകളുടെ മുന്നിൽ ഉണ്ട്. ഹിമവാഹനം വലിക്കുന്നതു മുതൽ കുറ്റാന്വേഷണത്തിന്റെ കുറ്റികൾ മണത്തറിയുന്നതുവരെ അവന്റെ സേവന മേഖല അതിരുകളറിയാതെ നിരന്നു കിടക്കുന്നു. അവന്റെ ഘ്രാണശക്തി അനുപമം തന്നെ! വേദപുസ്തകത്തിൽ എബ്രായ ജനത്തിന് അവൻ സഹവാസിയും അവരുടെ ആടുകൾക്ക് വഴികാട്ടിയുമായിരുന്നു. ഇന്നും അനേകം അന്ധരുടെ വെളുത്ത കോലിന്റെ മറ്റേ അറ്റം അവന്റെ വായിലാണ്. കുരുടന്റെ സ്റ്റിയറിംഗ്. പരിശീലിപ്പിച്ച വഴിയിലൂടെ പിഴയ്ക്കാതെ പോകുന്നു. പല രാജ്യത്തും ചില്ലറ ഷോപ്പിംഗിന് അവനാണ് പോകുന്നത്. പോസ്റ്റ് ഓഫീസിൽ നിന്ന് തപാലുമായി വരുമ്പോൾ അവന് ഗമ കൂടാറുണ്ട്. വേണ്ടപ്പെട്ടവരുടെ വാർത്തയായിട്ടല്ലേ വരവ്. പ്രത്യേകിച്ചും, പടിക്കലിടുന്ന പത്രം കടിച്ചു പിടിച്ചുകൊണ്ടു വരുമ്പോൾ ലോകം അവന്റെ വായിൽ. ഗമയേറിയ നടപ്പ് അത് വിളിച്ചു പറയുന്നു. ശിലായുഗം മുതൽ നരന്റെ സേവനത്തിൽ നായുമുണ്ടെന്നു ചരിത്രം സാക്ഷിക്കുന്നു.

സ്നേഹിക്കുന്നതിലും സ്നേഹിക്കപ്പെടുന്നതിലും അവൻ മുന്നിലാണ്. നന്ദി അവന്റെ മുഖമുദ്ര. നന്ദിയില്ലാത്ത നായെന്ന് എപ്പോഴെങ്കിലും ആരെയെങ്കിലും സംബോധന ചെയ്യുന്നുണ്ടെങ്കിൽ അത് നാല്ക്കാലിയായ നായെക്കുറിച്ചായിരിക്കില്ല. നന്ദിയും നായയും സ്വരച്ചേർച്ചയിലെന്നപോലെ ഗുണമേന്മയിലും അടുപ്പമുള്ളതാണ്. നായുടെ സമൂഹത്തിലും മേൽജാതിയും കീഴ്ജാതിയുമുണ്ടെന്ന് പട്ടി പ്രിയർ പറയുന്നു. വേദകാലത്തെപ്പോലെ തൊഴിലടിസ്ഥാനത്തിലുള്ള ജാതി വ്യത്യാസവും അവരിലുണ്ട്. ജാതി നോക്കി മേന്മ വിധിക്കുന്നത് ഭാരതഭരണഘടന അനുസരിച്ച് ശിക്ഷാർഹമാണെങ്കിലും അത് വിശ്വസിക്കുന്നവർ പോലും നായെ തിരഞ്ഞെടുക്കുന്നതിൽ ജാതി ചോദിക്കുന്നു. സഹധർമ്മിണി അധഃകൃതയാണെങ്കിലും നായ ഉന്നത കുലജാതയായിരിക്കണം. അത് കാര്യം വേറെ.

തൊഴിലനുസരിച്ച് അവരെ തരംതിരിക്കുന്നതും തരംതാഴ്ത്തുന്നതും കേൾക്കുന്നത് വേറിട്ടൊരറിവാണ്. പെക്കനിസ്, പോമറേനിയൻ എന്നീ വലിപ്പം കുറഞ്ഞവ കളിപ്പട്ടികൾ. ഡോഷഹണ്ടും അക്കൂട്ടത്തിൽത്തന്നെ. വീട്ടുകാവലിന് വേറൊന്ന്. അലങ്കാരത്തിന് പൂടയേറിയ മൂന്നാമതൊന്ന്.

**എന്നാൽ നമുക്കൊരു നല്ല നായയാകുവാൻ പറ്റുമോ? നായയുടെ നെറിവ് കാണിക്കാനൊക്കുമോ? നായയ്ക്ക് നരനെ അപേക്ഷിച്ച് വാല് മാത്രമല്ല കൂടുതലുള്ളത്. ചോറു കൊടുക്കണമെങ്കിൽ നായയ്ക്ക് കൊടുക്കണമെന്ന് പറയുന്നത് വെറുതെയാണോ? വാലാട്ടുമ്പോൾ അകത്ത് സ്നേഹം ചാല് കീറി ഒഴുകുന്നുണ്ട്.**

ആൾപ്പൊക്കമുള്ള അൾസേഷ്യൻ മുതൽ ഡോബർമാൻ, ജെർമൻ ഷെപ്പേർഡ്, ഗോൾഡൻ റെറ്റിവേ സ്പാനിയേൽ, കോക്കർ സ്പാനിയേൽ, ബുൾഡോഗ്, ബുൾ മാൻസിഫ്, ബുൾ ടെറിയർ, ലാബ്രഡോർ, ഗ്രേ ഹൗണ്ട്, സലൂക്കി ബീഗിൾ, പൂഡിൽ, രാജപ്പാളയം എന്നീ സവർണ്ണന്മാർ എത്ര! അവർണ്ണനായ പരിയ എന്ന നാടൻ പട്ടിയും, നായതന്നെ. കുറ്റാന്വേഷണത്തിനുള്ള ട്രാക്കറും സ്ഫോടക വസ്തുക്കളും ലഹരി സാധനങ്ങളും മണത്തറിയുന്ന സ്നിഫറും പോലീസ് സേനയ്ക്ക് മുതൽക്കൂട്ടുകളാണ്. മരിച്ചുപോയ ഗുർനോയുടെ മഹത്വം അവർക്കും നമുക്കും മറക്കാവുന്നതല്ല.

വർഗ്ഗശുദ്ധി നായയുടെ ഗോത്രത്തിലും ശൂന്യമായിക്കൊണ്ടിരിക്കുന്നു. ക്രോസ് ബ്രീഡിംഗ് മറ്റു പലതിലെന്നപോലെ നായയിലും ഉണ്ട്. മാവിൻതൈ വാങ്ങിവയ്ക്കുന്നതുപോലെ ഒന്ന് പറഞ്ഞ് വാങ്ങി. വളർന്നുവരുമ്പോൾ മറ്റൊന്നാകുന്ന പ്രതിഭാസം നായക്കച്ചവടത്തിലുമുണ്ട്. വർഗ്ഗമേന്മയുള്ള പട്ടിയെ വാങ്ങി പ്രസവമെടുത്ത് നാലക്കമുള്ള സംഖ്യയ്ക്ക് വിറ്റ് പണം വാരുന്ന പല കൊച്ചമ്മമാരില്ലേ? മിടുക്കി കൊച്ചമ്മയ്ക്ക് അതൊരു ഹരംതന്നെയാണ്. അന്തസ്സായ എൻഗേജ്മെന്റ് ഗോസിപ്പിംഗിന് കൗതുകകരമായ വിഷയവും, ക്ലബ്ബിൽ. ഡോഗ്മ പഠിക്കുന്നവർക്കും പഠിപ്പിക്കുന്നവർക്കും ഈ 'ഡോഗ്മാറ്റിസം' പഠനമാക്കേണ്ടതാണ്. പുഷ്പപ്രദർശനത്തിനെന്നപോലെ കെന്നൽഷോയ്ക്കും — ശ്വാന പ്രദർശനത്തിനും ആളേറെക്കൂടുന്നത് കാണാറില്ലേ? ആൾകൂടുന്നതൊക്കെയും വരുമാനമാർഗ്ഗമാണ്.

ദാരിദ്ര്യരേഖയ്ക്ക് താഴെ ഒരു നായുമുണ്ടെന്ന് തോന്നുന്നില്ല. അതിന് ഒരു L.O.C. — ലൈനോഫ് കൺട്രോളും ഉള്ളതായി കേട്ടില്ല എന്താ, ചില പട്ടികളുടെ നില. കൊച്ചമ്മയുടെ ബെഡ്ഡിലല്ലേ കിടപ്പ്. ടേബിളിലല്ലേ ബ്രേക്ഫാസ്റ്റ്. സവാരി, മടിയിലും. എല്ലാം സഹിക്കാം. കൈയും തലയും പുറത്തേക്കിട്ട് ഓടുന്ന കാറിൽനിന്ന് അവനൊരു എത്തിനോട്ടമുണ്ട്, ഭാരമുള്ള സഞ്ചിയും താങ്ങി ഓരത്തുകൂടി നീങ്ങുന്ന എന്നെ കണ്ടിട്ട് എനിക്കപ്പോൾ അസൂയ തോന്നിയാൽ അത് പാപമാണോ? അവൻ നോക്കുന്നതോ കൊച്ചമ്മ നോക്കിക്കുന്നതോ? അച്ചായന് പാൽ പാടില്ല, കഫക്കെട്ട്. മുട്ട നിഷിദ്ധം, കൊളസ്ട്രോൾ. മധുരത്തിന് വിലക്ക്, ഷുഗർ. ഇറച്ചിനോക്കരു

### ഷഷ്ടിപൂർത്തി മംഗളങ്ങൾ

## വെരി. റവ. കെ.ജെ. കുര്യാക്കോസ് കോർ എപ്പിസ്കോപ്പാ



മുളന്തുരുത്തി കാതോലിക്കേറ്റ് സെന്ററിൽവച്ച് 1999 ആഗസ്റ്റ് ഏഴാം തീയതി
60–ാം ജന്മദിനത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ്
ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ട്
കോർ എപ്പിസ്കോപ്പാസ്ഥാനം നല്കി.

*സ്നേഹപൂർവ്വം മക്കൾ*

ത്, കൊഴുപ്പ്. പട്ടിക്ക് എല്ലാമാകാം. സുല ഭമായി ലഭിക്കുന്നു. അച്ചായൻ പണമുണ്ടാ ക്കുന്നു. നായ സുഖിക്കുന്നു. നമുക്ക് നോക്കിയിരിക്കാം. മമ്മി, മറിയാമ്മയാണ ങ്കിലും പട്ടിക്ക് മദാമ്മയുടേതാണ് നാമധേ യം, ഫ്ളോറി. പല ഭവനത്തിലും പട്ടി ക്കാണ് ഭക്ഷണച്ചെലവ് കൂടുതൽ. അപ്പാ പ്പന്റെ വാതത്തിന് കുഴമ്പ് വാങ്ങിയില്ലെ ങ്കിലും നായുടെ രോമം കൊഴിച്ചിലിന് പൗഡർ വാങ്ങാതിരിക്കുന്നില്ല. നായയുടെ മരുന്നിന് എന്താ വില? മടിയുടെയും മാറി ന്റെയും ചൂട് നല്കുന്ന സുഖം മക്കൾക്ക് അപൂർവ്വമായിക്കൊണ്ടിരിക്കുന്നു. പിന്നെ യെങ്ങനെയാ വലുതാകുമ്പോൾ മാതാപി താക്കന്മാരുടെ കാര്യത്തിൽ ചൂടുണ്ടാകു ന്നത്? മക്കളപ്പോൾ ചൂടായാൽ അതിശയി ക്കേണ്ടല്ലോ. യാത്ര പോകുമ്പോൾ അവ സാന ചുംബനം അവന് വന്നുകയറു മ്പോൾ ആദ്യത്തേതും. അന്വേഷണങ്ങളും അതുപോലെതന്നെ. നായയായിരുന്നെ ങ്കിൽ.

എന്നാൽ നമുക്കൊരു നല്ല നായയാകു വാൻ പറ്റുമോ? നായയുടെ നെറിവ് കാണി ക്കാനൊക്കുമോ? നായയ്ക്ക് നരനെ അപേ ക്ഷിച്ച് വാല് മാത്രമല്ല കൂടുതലുള്ളത്. ചോറു കൊടുക്കണമെങ്കിൽ നായയ്ക്ക് കൊടുക്കണമെന്ന് പറയുന്നത് വെറുതെ യാണോ? വാലാട്ടുമ്പോൾ അകത്ത് സ്നേഹം ചാല് കീറി ഒഴുകുന്നുണ്ട്. ആർട്ടി ഫിഷ്യലാകുവാനുള്ള കഴിവ് മൃഗങ്ങൾക്കി ല്ലല്ലോ. നായപുരാണം പരിശോധിച്ചാൽ ശ്വാനതാരങ്ങൾ എത്രയാണ് തെളിഞ്ഞുനി ല്ക്കുന്നത്! വീടിനകത്ത് ഉറങ്ങിക്കിടന്നി രുന്ന കുട്ടിയെ കൊത്തുവാൻ വന്ന മൂർഖനെ മുറ്റത്ത്വച്ച് നായ നേരിട്ട് കുട്ടിയെ രക്ഷിച്ചതും എന്നാൽ നായ മരണമടഞ്ഞ തുമായ ദാരുണകഥ മഹാകവി ടാഗോർ പറ യുന്നുണ്ടല്ലോ. ആ മാതാപിതാക്കൾക്ക് നായയോട് തോന്നിയ ആദരവ് ഓർത്തു നോക്കു. നായയുടെ ഫിഡിലിറ്റിയെക്കുറിച്ച് ആംഗ്ലേയകവി പാടിയിട്ടുള്ളതും പലരും മറ ന്നുകാണുകയില്ല. അമേരിക്കയിൽ ഒരു ഷെഫ് ഫൗണ്ടേഷനുണ്ട്. ഷെഫ് എന്ന് നായയുടെ നാമം അതിന്റെ വിശ്വ സ്തതയ്ക്കും സേവനത്തിനും ആദരവായി സ്ഥാപിച്ചതാണ് ഷെഫ് ഫൗണ്ടേഷൻ.

ഇന്നും അനാഥരായ അനേകം കുട്ടികൾക്ക് പഠനത്തിനും അഭയത്തിനും ഈ പട്ടി യുടെ പേരിലുള്ളതായ ഫണ്ട് സഹായം നല്കി വരുന്നു. കുട്ടികൾക്ക് വേണ്ടിയുള്ള അഖില ലോകസംഘടനയായ യൂനിസെ ഫിനും മുമ്പായിരിക്കും മൃഗസംരക്ഷണ ത്തിനായുള്ള എസ്.പി.സി.എ. സ്ഥാപിത മായത്. ഹാസ്യസമ്രാട്ടായ ഗോൾഡ്സ്മിത്ത് ഒരു നായയുടെ ദാരുണമരണം രേഖപ്പെടു ത്തിയിട്ടുണ്ട്. ഒരു പേനായ് മനുഷ്യനെ കടി ച്ചു. നല്ല മനുഷ്യന് കഷ്ടത വരുത്തിയ നായയെ എല്ലാവരും ശപിച്ചു. പല നാൾ കഴിഞ്ഞപ്പോൾ മരണം സംഭവിച്ചു. നായ യാണ് മരിച്ചത്. മനുഷ്യന്റെ വിഷം പട്ടി യുടെ വിഷത്തെ കടത്തിവെട്ടി.

പതിവായി പള്ളിവരെ പോകുന്ന ചില പട്ടികൾക്ക് യജമാന കുടുംബാംഗങ്ങളുടെ കുഴിമാടം പരിചയമാണ്. ശവക്കോട്ട ശുശ്രൂ ഷയിൽ അവനും സംബന്ധിച്ചിട്ടുണ്ട്. വിശ്വാസികൾ പള്ളിക്കകത്തേക്ക് കടക്കു ന്നതോടെ അവൻ സെമിത്തേരിയിൽ കയ റും. യജമാനന്റെ കുഴിമാടം ചുറ്റി 'മക്കളി ലപ്പൻ' മൂളും. അനീദേ പ്രാർത്ഥന. അതിന്റെ അന്ത്യത്തിൽ ഒറ്റക്കുര. അതിന്റെ പ്രതിധ്വനിയിൽ പുറത്തെ വായുവും അകത്തെ വായുവും സന്ധിക്കുന്നു. യജ മാന– നായ ആലിംഗനം. വർഗ്ഗമനുസരിച്ച് കുരയ്ക്കും വ്യത്യാസമുണ്ട്. കുരയ്ക്കാത്ത വയുമുണ്ട്. കുര യ്ക്കുന്ന നായ കടി ക്കുകയില്ല എന്ന് പറയുന്നത് നര നിലും നായയിലും സത്യമാണ്. കുര യ്ക്കാതെ വന്ന് കടി യ്ക്കുന്ന നായ്ക്കൾ ഏറെ അപകടകാരി കളാണ്. കരുതി നട ക്കുവാനോ മാറി നില്ക്കുവാനോ അവ നോട്ടീസ് നല്കുന്നില്ലല്ലോ. യജമാനനെ കാണു മ്പോഴുള്ള ശബ്ദവും ശത്രു വിനെ നേരിടുമ്പോ ഴുള്ള കുരയും വ്യത്യസ്തമാണ്. സത്യ ഇട യന്റെ ശബ്ദം ആടുകൾ തിരിച്ചറിയുന്നതു പോലെ ബുദ്ധിമാനാണ് നായ എങ്കിലും എല്ലാം അങ്ങനെയായിരിക്കണമെന്നില്ല. എല്ലായ്പ്പോഴും എരിവേറ്റിക്കൊടുത്താൽ കുരകൂടും. ഇരയുടെ അടുത്തേക്ക് കല്ലെ റിഞ്ഞുകൊടുത്താൽ അതിന് പിന്നാലെ ഓടും. എന്തിനെന്നപ്പോൾ ഓർത്തുനോക്കാ റില്ല. ഒരു റിഫ്ളക്സ് ആക്ഷൻ പോലെ അത് സംഭവിക്കുന്നു.

കൊട്ട് കേട്ട് ഞാനും കുരച്ചിട്ടുണ്ട്. ആ കുര ഒരു ഹരമായിരുന്നു. ഹാരവും കഴു ത്തിലേറിയിട്ടുണ്ട്. തിരഞ്ഞെടുത്ത് തേച്ചു മിനുക്കി മൂർച്ചവരുത്തിയ വാക്കുകൾ അസ്ത്രംപോലെ എയ്തിട്ടുണ്ട്. പദ ങ്ങൾകൊണ്ട് പരുക്കേല്പ്പിച്ചിട്ടുണ്ട്. വാദം കൊണ്ട് വെട്ടിമുറിച്ചിട്ടുണ്ട്. ശിക്ഷണ ത്തിന്റെ വേലി പൊളിക്കുവാൻ അറിഞ്ഞു കൊണ്ട് തന്നെ പ്രേരിപ്പിച്ചു. ചിറപൊട്ടി ഒഴു ക്കുവന്നപ്പോൾ മുങ്ങിപ്പോയി. ഇനിയിപ്പോൾ പിടിക്കാനൊക്കുന്നില്ല. മറിച്ച് കുരച്ചാൽ മറു മരുന്നാകുന്നില്ലല്ലോ?

വികസനത്തിന്റെ വഴികൾ വിഭിന്നങ്ങ ളാണ്. വളരുന്തോറും പിളരും പിളരു ന്തോറും വളരും എന്ന മാണിസൂക്തം പാലാ രാഷ്ട്രീയ പാർട്ടിക്കുമാത്രമല്ല മെനെ

ശേഷം 27-ാം പേജിൽ

# DREAM FOR A GREGORIAN COMMUNITY : THE SEARCH FOR A NEW PARADIGM

DN. THOMAS VARGHESE

Jean Vanier, founder of the world famous 1 Arche Community for the mentally handicapped and their helper, says "Contemporary society is the product of the disintegration of more or less natural or familiar groupings. People are afraid, uncertain and shut themselves away. But they need compan..ons friends with whom they can share their ideals, in short, they need community" It is rather difficult to deny the reality behind this words.

Christianity in its real sense started as a community. It was a group in which a person found perfect freedom. Freedom can be found only in a community movement not in isolation and detachment. Unfortunately christianity is limited to mere churchianity now a days and this is likely to lead to a sterile and monotonous experience among the seekers. So a re-discovery of the real christian spirituality is the crying need of the hour. Bede Griffiths says `In many respects we seem to be entering a period not unlike that of the Roman Empire in the fifth century when the entire structure began to collapse. It was monastic communities, with a physical, social base and a religious character, which were the sources from which the new civilisation emerged. As economic, social and political tensions increase in the present world there will be an ever stronger need for small communities based on the new vision of life, which could, in time form the basis of a new civilisation, like the monastries in the Middle ages. These communities would be communities of men and women married and single, basically Christian but also open to people of other religious traditions and of other understandings also, where a new culture would gradually be formed".

It is relevant to think how far the existing communities can serve the needs of seekers, expecially the youth, and what the seekers expect from a community. It is the time when ashramites are asking themselves candidly certain questions. Dr. A.K. Tharian, a long-time associate of the Inter-Ashram Fellowship asks, "Do the ashrams give meaningful fellowship, challenging outlook, and renewal of vision for the youngsters who look at us ashramites, our way of life, etc.,? Are our lives challenging and adventurous for Christ and his kingdom? Do we attract and welcome youngsters? and what is our media for it? Are we practising simplicity, chastity and sacrifice? Are the rules of ashrams too tight?".

**The proposed project offers an alternative life style which is free from the present day consumerist culture and a mechanised style. So this will be developed as a self sufficient agriculture based unit, where the populace will live on the produce and yield from the land.**

The Gregorian community may be regarded as an answer to some of these questions. It is the brain child of H.G. Geevarghese Mar Koorilose. He was highly influenced by his mentor and spiritual guide the late Philipose Mar Theophilise in this venture. According to Mar Koorilose "Gregorian Community should cater to the needs of people especially youth and students, who are concerened about God, church and society. The core of the community would be celebates but this should attract young people in large numbers to commit themselves to the message of the Gospel mission of the church and they should enjoy christian community life-as part time/ full time members of this community." The proposed project offers an alternative life style which is free from the present day consumerist culture and a mechanised style. So this will be developed as a self sufficient agriculture based unit, where the populace will live on the produce and yield from the land. It is the hope that income from other farms like poultry, animals and birds, garden and nursery printing press souvenirs, books and periodicals etc. will provide for survival and also for promoting further activities and services.

The community will have as it's motto "worship, study and service." These words throw light on the emphasis that the community gives to such high ideals. So much stress is given to the aspect of worship and it is the intention to provide a place for whorship which can accomodate thou-

# എം.ഒ.സി. പബ്ലിക്കേഷൻസ് ദേവലോകം പരുമലയിൽ പ്രത്യേക സ്റ്റാൾ

മലങ്കര ഓർത്തഡോക്സ് പബ്ലിക്കേഷൻസിന്റേയും ഓർത്തഡോക്സ് സെമിനാരിയുടേയും സംയുക്ത ബുക്ക് സ്റ്റാൾ പരുമല പെരുന്നാളിനോടനുബന്ധിച്ച് പുതുതായി പണിയുന്ന പള്ളിയുടെ പടിഞ്ഞാറു വശത്തായി പ്രവർത്തിക്കുന്നതാണ്. ആരാധന, വിശ്വാസം എന്നിവ സംബന്ധിച്ചുള്ള പുസ്തകങ്ങൾക്കു പുറമെ വി. വേദപുസ്തകം, പാട്ടുപുസ്തകം മറ്റ് ക്രിസ്തീയ പ്രസാധകരുടെ പുസ്തകങ്ങളും ലഭിക്കുന്നു. കൂടാതെ വിശ്വാസസംബന്ധമായ ലഘുലേഖകൾ സൗജന്യമായി ഇവിടെനിന്നും ലഭിക്കുന്നതാണ്.

**പ്രത്യേക ശ്രദ്ധയ്ക്ക്:** ഓർത്തഡോക്സ് സഭയുടെ ആരാധനാ സംബന്ധമായ പുസ്തകങ്ങൾ പ്രസിദ്ധീകരിയ്ക്കുവാൻ എം.ഒ.സി. പബ്ലിക്കേഷനുമാത്രമെ അനുവാദമുള്ളു. അല്ലാതെ പ്രസിദ്ധീകരിക്കുന്നവ വ്യാജമാണ്.

എം.ഒ.സി. പബ്ലിക്കേഷന്റെ എല്ലാ പുസ്തകങ്ങളിലും വില പ്രിന്റുചെയ്തിട്ടുണ്ട്. വില സീൽചെയ്തു വില്ക്കുന്നത് വാങ്ങാതിരിയ്ക്കുക. കുർബ്ബാനക്രമത്തോടു മറ്റു പല വ്യാജപുസ്തകങ്ങൾ ചേർത്ത് ബയന്റുചെയ്തു വില്ക്കുന്നതായി അറിവായിട്ടുണ്ട്. ഇതിൽ വിശ്വാസികൾ വഞ്ചിതരാകാതിരിയ്ക്കുവാൻവേണ്ടി വിലയും എം.ഒ.സി.യുടെ മുദ്രയും പ്രത്യേകം നോക്കി വാങ്ങുക.

## എം.ഒ.സി. പ്രസിദ്ധീകരണങ്ങളിൽ ചിലത്:

### ആരാധന സംബന്ധമായവ:

| | | | |
|---|---|---|---|
| 1. | വി. കുർബാനക്രമം (വലുത്) പരിഷ്കരിച്ച പതിപ്പ് | | വില 40 രൂപ |
| 2. | വി. കുർബാനക്രമം (ഡീലക്സ് എഡിഷൻ) | | വില 55 രൂപ |
| 3. | വി. കുർബാനയുടെ ഹൂത്തോമൊ | | വില 50 രൂപ |
| 4. | വി. കുർബാന തക്സാ | | വില 95 രൂപ |
| 5. | The Service book of the Holy Qurbana | | Rs. 20.00 |
| 6. | ശ്ഹീമാ നമസ്കാരം (മലയാളം) | | വില 40 രൂപ |
| 7. | നിത്യപ്രാർത്ഥനക്രമം | | വില 8 രൂപ |
| 8. | പ്രാർത്ഥനക്രമം (പാമ്പാക്കുട നമസ്ക്കാരം) | | വില 45 രൂപ |
| 9. | കുടുംബാരാധനക്രമം | | വില 6 രൂപ |
| 10. | സന്ദർഭോചിത പ്രാർത്ഥനകൾ | | വില 15 രൂപ |
| 11. | ശവസംസ്ക്കാര ശുശ്രൂഷക്രമം | | വില 30 രൂപ |
| 12. | വിശുദ്ധ വേദവായനക്കുറിപ്പ് | | വില 16 രൂപ |
| 13. | നോമ്പിലെ നമസ്ക്കാരം (പദ്യം) | | വില 15 രൂപ |
| 14. | വലിയ നോമ്പിലെയും മൂന്നു നോമ്പിലെയും നമസ്ക്കാരക്രമം (ഗദ്യം) | | വില 35 രൂപ |
| 15. | നോമ്പിലെ കുടുംബാരാധനക്രമം | | വില 10 രൂപ |
| 16. | കഷ്ടാനുഭവ ആഴ്ചയിലെ നമസ്ക്കാരക്രമം (ദുഃഖവെള്ളിയാഴ്ച ശുശ്രൂഷകൾ ചേർന്നത്) | | വില 40 രൂപ |
| 17. | കഷ്ടാനുഭവാഴ്ചയിലെ നമസ്ക്കാരക്രമം (ഗദ്യം) | | വില 35 രൂപ |
| 18. | ശുശ്രൂഷ സംവിധാന സഹായി | | വില 30 രൂപ |
| 19. | ദുഃഖവെള്ളിയാഴ്ച നമസ്ക്കാരം | | വില 7 രൂപ |
| 20. | പ്രുമിയോനുകൾ (മൂന്നുനോമ്പിലേയും നാല്പതു നോമ്പിലേയും) | | വില 50 രൂപ |
| 21. | കഷ്ടാനുഭവാഴ്ചയിലെ പ്രുമിയോൻ | | വില 50 രൂപ |
| 22. | ആണ്ടുതക്സാ | | വില 60 രൂപ |
| 23 | കൂദാശക്രമങ്ങൾ | | വില 40 രൂപ |
| 24. | കൂദാശക്രമങ്ങളും ആനീദായും (ഗീതങ്ങൾ മാത്രം) | | വില 12 രൂപ |
| 25. | പെരുന്നാൾ ശുശ്രൂഷക്രമങ്ങൾ (ഗീതങ്ങൾ മാത്രം) | | വില 15 രൂപ |
| 26. | പ. പരുമല തിരുമേനിയുടെ പെരുന്നാൾ (പെങ്കീസാ) നമസ്ക്കാരം | | വില 7 രൂപ |
| 27. | സുറിയാനി സംഗീതം | | വില 20 രൂപ |

### ചരിത്രപുസ്തകങ്ങളും മറ്റുള്ളവയും:

| | | | |
|---|---|---|---|
| 28. | വി. കുർബാനയുടെ പ്രൊമിയോനുകൾ | | വില 50 രൂപ |
| 29. | മുറിമറ്റത്തിൽ ബാവാ മലങ്കരയിലെ ഒന്നാം കാതോലിക്കാ | | വില 12 രൂപ |
| 30. | മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഒരു പഠനം | | വില 20 രൂപ |
| 31. | തിരുവചനദീപ്തി (പ്രസംഗങ്ങൾ) | | വില 35 രൂപ |
| 32. | അന്നാമ്മയും പാസ്റ്ററും | | വില 35 രൂപ |
| 33. | ഓർത്തഡോക്സ് പഠനങ്ങൾ | | വില 15 രൂപ |
| 34. | ഓർത്തഡോക്സ് സഭയുടെ ആരാധനയും ആചാരാനുഷ്ഠാനങ്ങളും | | വില 16 രൂപ |
| 35. | മലങ്കര ഓർത്തഡോക്സ് സഭാ ഡയറക്ടറി | | വില 40 രൂപ |
| 36. | കുമ്പസാരസഹായി | | വില 5 രൂപ |
| 37. | 101 സാന്ത്വന ചിന്തകൾ: | റവ. ഫാ. റ്റി.ജെ. ജോഷ്വാ. | വില 65 രൂപ |
| 38. | തിരുവചന തീർത്ഥം (ധ്യാനചിന്തകൾ) | റവ. ഫാ. ജോർജ്ജ് കോശി | വില 60 രൂപ |
| 39. | യരുശലേം യാത്ര (യാത്രാവിവരണം) | റവ. ഫാ. ചെറിയമഠത്തിൽ സ്കറിയാ മല്പാൻ | വില40 രൂപ |
| 40. | കൃപയുടെ നീർച്ചാലുകൾ | പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ | വില25 രൂപ |
| 41. | ഉച്ചനമസ്ക്കാരവും മധ്യസ്ഥപ്രാർത്ഥനകളും | | വില 18 രൂപ |
| 42. | ബാർ എബ്രായയുടെ നർമ്മോക്തികൾ | റവ. ഡോ. ബേബി വറുഗീസ് | വില 30 രൂപ |
| 43. | ദൈവത്തെ അറിയുക | ഡോ. കെ.എം. തരകൻ | വില 25 രൂപ |
| 44. | വി. പൗലോസിന്റെ പ്രാർത്ഥനകൾ | റവ. ഫാ. റ്റി.ജെ. ജോഷ്വാ | വില 30 രൂപ |

sands, a small chapel for meditation and contemplation, a quiet room which can be used by people of any religion for meditation and contemplation, and also small hermitages open to nature for individual contemplation.

The ideal of service is to be realised through various activities. Caring for the uncared for, whether they be street children or old people or orphans, and building rehabilitation centres for physically handicapped and even aids victims are some of the service activities planned for the community.

The community also provides room for study activities with an auditorium and conference halls for inter-religious dialogue, counselling, group therapy, yoga etc. and a full fledged library equipped with audio, video and other communication facilities.

It is the aim of the community to develop an international conference centre with all modern facilities where both youth and elderly people from different nations could come and participate in the community activities, so that they will get a chance to experience the real spirit and life of India.

The Proposed site is situated in Roha hardly a hundred kilometers from the Bombay city. It's a lovely place unique for it's scenic beauty and franquility and is also easily accessible by road and rail.

The Gregorian Community is intended as a small, dynamic and creative community moved by love and compassion, able to meet the challenges of future. The Gregorians are meant to live in harmony with nature, man and God and to build a new world able to stand against the evergrowing consumerist culture and materialistic trends. The community at this stage of visualisation itself provokes us to look within us and to ask ourselves the partinent question" Do we need skyscrapers any more?".



## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നും സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986–ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053–ഉം രൂപയുടെ സൗജന്യചികിത്സ അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488–ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവർത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, **ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# വേണ്ടാ – ആ, വെള്ളം എനിക്കുവേണ്ടാ.
# (മഹാമനസ്കതയുടെ മഹനീയ മാതൃക)

**ഫാദർ എ.എം. വർഗീസ്, പന്തളം**

ആ വെള്ളം എനിക്കു വേണ്ടാ, എന്നു പറഞ്ഞത് ദൈവദാസനായ ദാവീദായിരുന്നു. അദ്ദേഹം അത്യന്തം ദാഹപരവശനും ക്ഷീണിതനുമായിരുന്ന സമയത്താണ് വെള്ളംകുടിച്ചാട്ടെയെന്നും പറഞ്ഞ് പാത്രം നീട്ടുന്നത്. ഒരു തുള്ളി വെള്ളത്തിന് ആർത്തിയോടെ കാത്തിരുന്ന ദാവീദ്, അതു കൈയ്യിൽ കിട്ടിയതോടെ മറ്റാരെയെങ്കിലുമോ മറ്റെന്തെങ്കിലുമോ ചിന്തിയ്ക്കാതെ പെട്ടെന്ന് വാങ്ങി കുടിയ്ക്കേണ്ടതിനുപകരം അതു വേണ്ടായെന്നു പറഞ്ഞതിന്റെ പിമ്പിലെ വിചാരമാധുര്യമാണ് ലേഖനത്തിലെ ചിന്താവിഷയം.

രാജത്വം യിശായിയുടെ മകനായ ദാവീദിന് നല്കപ്പെട്ട നല്ല കാലത്തിലാണ് സംഭവം. ഫെലിസ്ത്യരുടെ സൈന്യം രെഫയീം താഴ്വരയിൽ പാളയമിറങ്ങിയിരിക്കുന്ന സമയം. ദാവീദ് അദുല്ലാം ഗുഹയിൽ ആയിരുന്നു. ഫെലിസ്ത്യർക്ക് ആ കാലത്ത് ബേതലഹേമിൽ ഒരു കാവൽപട്ടാളം ഉണ്ടായിരുന്നു. ഈ കാവൽപ്പട്ടാളക്കാരുടെ കേന്ദ്രം കടന്ന് ബേതലഹേം പട്ടണവാതിൽക്കലെ കിണറ്റിൽനിന്ന് "എനിയ്ക്കു കുടിപ്പാൻ വെള്ളം ആർ കൊണ്ടുവന്നു തരും" എന്ന് ദാവീദു ചോദിയ്ക്കുന്നു.

ദാവീദിനുവേണ്ടി ജീവൻ കൊടുക്കുവാൻപോലും ഒരുക്കമുണ്ടായിരുന്ന അനവധി വീരന്മാരിൽ മൂന്നുപേർ മുമ്പോട്ടു വന്നു. യജമാനനേ! അടിയങ്ങൾക്ക് ഏറ്റവും വലുത് അങ്ങയുടെ പ്രാണനും ക്ഷേമവുമാണ്. യിസ്രായേലിനെ ഭരിയ്ക്കുവാൻ യഹോവയാൽ അങ്ങ് നിയോഗിതനായിരിക്കുന്നുവെന്നും ഞങ്ങൾ വിശ്വസിയ്ക്കുന്നു. ഞങ്ങൾ അങ്ങേയ്ക്ക് വെള്ളം കൊണ്ടുവന്നു തരാം എന്നുപറഞ്ഞ് കൂസൽ കൂടാതെ ആ വീരന്മാർ വീറോടെ പോകുന്നു. അതിസാഹസികമായ യത്നവും യജ്ഞവും ഏറ്റെടുത്ത വീരന്മാർ കഠിനയാതനകളുടെയും പ്രാണഭയത്തിന്റെയും താഴ്വരകൾ തരണംചെയ്ത് ശത്രുക്കളായ ഫെലിസ്ത്യരുടെ കണ്ണുവെട്ടിച്ച്, ദാവീദ് ആഗ്രഹിച്ച പ്രകാരം വെള്ളം കൊണ്ടുവന്നു. ദാവീദിനോടുള്ള സ്നേഹബഹുമാനത്തെ പ്രതി ഇത്രത്തോളം കഷ്ടപ്പാടുകൾ സഹിച്ച വീരന്മാർ, ദാവീദു വെള്ളം കുടിച്ചു ക്ഷീണം തീർക്കുന്നതു കാണുവാനുള്ള താല്പര്യം മൂലം അവർ സഹിച്ച സങ്കടങ്ങളെപ്പറ്റിയൊന്നും സംസാരിപ്പാൻ മുതിരാതെ വെള്ളം ദാവീദിന്റെ നേർക്കു നീട്ടുന്നു. ദാഹാഗ്നിയിൽ ജ്വലിക്കുന്ന ദാവീദ് വെള്ളത്തിനുവേണ്ടി കൈനീട്ടുംമുമ്പ് വെള്ളം കൊണ്ടുവന്ന വീരന്മാരുടെ വദനങ്ങളിലേക്കു നോക്കി വികാരവിവശനായിനിന്നു.

വരണ്ട നാവും ചുണ്ടും വെള്ളത്തിനുവേണ്ടി ശക്തിയേറിയ പ്രേരണ ചെലുത്തുന്നതിനിടയിൽ ദാവീദ് വെള്ളംകൊണ്ടുവന്ന വീരന്മാരെപ്പറ്റി ചിന്തിപ്പാൻ തുടങ്ങി. അവരും തന്നെപ്പോലെതന്നെ തൊലിയും മാംസവും മജ്ജയും രക്തവും ഉള്ളവർ. തന്റെ യാതനയും വേദനയും ദാഹവും വിശപ്പും വിഷമവും വിഷാദവും ഭയവും അവർക്കും ഉണ്ട്. അതെല്ലാം തന്നോടുള്ള സ്നേഹത്താൽ അവർ മറന്ന് ജീവൻപോലും തൃണവൽ ഗണിച്ച അവരുടെ സ്നേഹത്തിന്റെ വില തന്റെ ജീവന്റെ വിലയേക്കാൾ ഒട്ടും കുറവല്ലെന്നുള്ള ചിന്ത മൂലം തല്ക്കാലം വെള്ളംകുടിച്ച് ആശ്വസിയ്ക്കുവാൻ വിസമ്മതിച്ചു.

> **എങ്ങനെയെങ്കിലും ഏതുവിധത്തിലെങ്കിലും സ്വന്തദാഹവും മോഹവും വിശപ്പും ശമിപ്പിയ്ക്കണമെന്നുമാത്രം ചിന്തിയ്ക്കുമ്പോൾ, ആ ചിന്തയാകുന്ന ചിതയിൽ ബലിയർപ്പിക്കപ്പെടുന്ന മറ്റുള്ളവരെപ്പറ്റി എത്രപേർ ചിന്തിയ്ക്കുന്നുണ്ട്. സത്തമന്മാരും ഉത്തമന്മാരുമെന്ന് ഉദ്ഘോഷിയ്ക്കപ്പെടുന്ന പലരും മറ്റുള്ളവരുടെ കഷ്ടപ്പാടിൽ ഊറിയൊലിയ്ക്കുന്ന ചോരകുടിച്ചല്ലേ അവരുടെ ദാഹമോഹങ്ങൾ തീർക്കുന്നത്.**

"ദാവീദോ! അതു കുടിപ്പാൻ മനസ്സില്ലാതെ യഹോവയ്ക്കു നിവേദിച്ച് ഒഴിച്ചു; ഇതു ചെയ്യുവാൻ എന്റെ ദൈവം എനിയ്ക്കു സംഗതി വരുത്തരുതേ; തങ്ങളുടെ പ്രാണനെ ഉപേക്ഷിച്ചുപോയ പുരുഷന്മാരുടെ രക്തം ഞാൻ കുടിയ്ക്കയോ? അവർ തങ്ങളുടെ പ്രാണനെ ഉപേക്ഷിച്ചല്ലോ അതുകൊണ്ടു വന്നിരിയ്ക്കുന്നത് എന്നു പറഞ്ഞു; അതുകൊണ്ട് അതു കുടിപ്പാൻ അവനു മനസ്സായില്ല." (1. ദിന. വൃത്താ. 11:15-20)

വെള്ളംകൊണ്ടു വന്ന വീരന്മാർ നിരാശപ്പെട്ടിരിയ്ക്കാം; സങ്കടപ്പെട്ടിരിയ്ക്കാം. പക്ഷേ, അവരുടെ യജമാനനും രാജാവുമാകുവാൻ പോകുന്ന ഒരാളിന്റെ മഹത്തായ മഹാമനസ്കതയെയും കരുതലിനെയും സ്നേഹത്തെയും ഓർത്ത് അവർ അഭിമാനവും ആനന്ദവും അനുഭവിച്ചുകാണും. എങ്ങനെയെങ്കിലും ഏതുവിധത്തിലെങ്കിലും സ്വന്തദാഹവും മോഹവും വിശപ്പും ശമിപ്പിയ്ക്കണമെന്നുമാത്രം ചിന്തിയ്ക്കുമ്പോൾ, ആ ചിന്തയാകുന്ന ചിതയിൽ ബലിയർപ്പിക്കപ്പെടുന്ന മറ്റുള്ളവരെപ്പറ്റി എത്രപേർ ചിന്തിയ്ക്കുന്നുണ്ട്. സത്തമന്മാരും ഉത്തമന്മാരുമെന്ന് ഉദ്ഘോഷിയ്ക്കപ്പെടുന്ന പലരും മറ്റുള്ളവരുടെ കഷ്ടപ്പാടിൽ ഊറിയൊലിയ്ക്കുന്ന ചോരകുടിച്ചല്ലേ അവരുടെ ദാഹമോഹങ്ങൾ തീർക്കുന്നത്. മറ്റുള്ളവരുടെ കണ്ണുനീരിനെപ്പറ്റിയും കഷ്ടപ്പാടിനെപ്പറ്റിയും വിചാരമില്ലാതെ ക്രൂരത കാട്ടുന്ന ജീവിതങ്ങൾ ഇന്ന് എവിടെയും കാണാം. ഒരു മാതാവ് തന്റെ കുഞ്ഞിനുവേണ്ടി സഹിച്ച ത്യാഗങ്ങൾ തിരിച്ചു നല്കാൻ ഒരു മകനോ മകൾക്കോ സാദ്ധ്യമല്ലെങ്കിലും അതൊക്കെ അവസരാനുസരണം സ്മരിച്ച് അവരേ കരുതുകയും ആശ്വസിപ്പിക്കുകയും ചെയ്യേണ്ട ഉത്തമ ബാദ്ധ്യതകൾപോലും ഇക്കാലത്ത് വിസ്മരിക്കപ്പെടുന്നു.

ഭൃത്യന്മാർ, ദാസന്മാർ ശുശ്രൂഷകന്മാർ, അടിമകൾ എന്നിത്യാദി വിവേചനങ്ങളുടെ വേർതിരിവുകൾ നിലനിൽക്കുമ്പോഴും അങ്ങനെയുള്ളവരുടെ ത്യാഗത്തെയും സങ്കടത്തെയും സംബന്ധിച്ച് അനുഭാവപൂർവ്വം കരുതേണ്ടത് ദൈവീകമായ കടപ്പാ

ടാണ്. അങ്ങനെയുള്ള കരുതലിന്റെ കരുതായിരിക്കണം സമൂഹത്തിന്റെ സന്തുലിതാവസ്ഥയ്ക്ക് ആധാരം.

"ഒരുത്തൻ തന്റെ സ്നേഹിതനുവേണ്ടി ജീവൻ കൊടുക്കുന്നതിനേക്കാൾ വലിയ സ്നേഹമില്ല" എന്ന് യേശുനാഥൻ അരുളിച്ചെയ്തത് ഈ സമയത്തും ഈ സംഭവത്തോടു ബന്ധപ്പെടുത്തി ചിന്തിയ്ക്കാം. വിഷമകരമായ ചുറ്റുപാടുകളിൽ ഇറങ്ങിത്തിരിച്ച് വെള്ളം കൊണ്ടുവന്നവരോടുള്ള സ്നേഹത്തിന്റെ പ്രകാശനമായിരുന്നു ആ വെള്ളം കുടിപ്പാൻ വിസമ്മതിച്ചതുമൂലം ദാവീദു നിർവ്വഹിച്ചത്. സ്നേഹം, സ്നേഹം എന്നു പറയുകയും പ്രസംഗിക്കുകയും ചെയ്യുന്നതല്ലാതെ, യഥാർത്ഥത്തിൽ അതിന്റെ ആചരണത്തെപ്പറ്റി അറിയാത്തവർക്കും കൂടിയുള്ള ബോധവൽക്കരണമാണ് ദാവീദു നിർവ്വഹിച്ചത്. സ്നേഹത്തിന്റെ വിവിധ ഭാവങ്ങളെപ്പറ്റി വിശുദ്ധ പൗലൂസ് പറയുമ്പോൾ "സ്നേഹം സ്വാർത്ഥം അന്വേഷിയ്ക്കുന്നില്ല" എന്നുള്ള എഴുത്ത് ദാവീദിന്റെ മഹാമനസ്കതയിൽ പ്രത്യക്ഷപ്പെടുന്നു. (1. കൊരി. 13:15)

സകലവിധ തിന്മകളുടെയും പ്രേരണാകേന്ദ്രം മനുഷ്യനിൽ സ്ഥിതിചെയ്യുന്ന സ്വാർത്ഥതാസ്വഭാവമാണ്. മറ്റുള്ളവന്റെ പ്രയത്നമോ, പ്രാണനോ എങ്ങനെ തളർന്നാലും പിളർന്നാലും തരക്കേടില്ല, തന്റേതു തകരാറിലാകരുതെന്നുള്ള തൻകാര്യ താല്പര്യത്താൽ സ്നേഹത്തിന്റെ സൗരഭ്യവും സൗന്ദര്യവും ആസ്വദിക്കുവാൻ കഴിയാതെ വഴിമുട്ടിയുഴലുന്ന ഒരുതരം വികല ദിശയിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്ന ലോകത്തിന് ദാവീദിന്റെ മഹാമനസ്കത മഹത്തായ മാതൃകതന്നെയാണ്.

യുദ്ധരംഗത്തിൽ തളർന്നുവീണ സൈനിക നേതാവ് സർ ഫിലിപ്പ് സിഡ്നിയുടെ ത്യാഗമനോഭാവവും മഹാമനസ്കതയും ഇത്തരുണത്തിൽ സ്മരണാർഹമാണ്. ദാഹപരവശനായി മരണത്തെ അഭിമുഖീകരിയ്ക്കുവാൻ തുടങ്ങുമ്പോൾ അതാ വെള്ളവുമായി ഒരുത്തൻ അദ്ദേഹത്തെ സമീപിക്കുന്നു. നേതാവിനെ ആദ്യം രക്ഷിയ്ക്കുകയെന്നുള്ള ഉദ്ദേശ ലക്ഷ്യത്തിൽ സർ ഫിലിപ്പ് സിഡ്നിയുടെ ചുണ്ടിനോട് വെള്ളം അടുപ്പിച്ചപ്പോൾ അദ്ദേഹം വിലക്കി. ആ ഘട്ടത്തിൽപ്പോലും മഹാമനസ്കനായ അദ്ദേഹം അടുത്ത് അതിദയനീയാവസ്ഥയിൽ കിടന്ന ഒരു സൈനികന് ആദ്യം വെള്ളം കൊടുക്കുവാൻ ആജ്ഞാപിക്കുന്നു. ആ സൈനികനാകട്ടെ പരവശനായി പറയുന്നു, സർ ദയവുചെയ്ത് അങ്ങ് ആദ്യം വെള്ളം കുടിച്ചാലും. അങ്ങ് ജീവിക്കട്ടെ. ആസന്നമരണനായ ക്യാപ്റ്റൻ ഫിലിപ്പ് സിഡ്നി ആ സൈനികനോടായി അപ്പോൾ സംസാരിച്ചത് ഇപ്രകാരമാണ്: - "Friend! you drink first; Thy need is greater than Mine". സ്നേഹിതാ! നീ ആദ്യം കുടിയ്ക്കുക; നിന്റെ ആവശ്യം എന്റെ ആവശ്യത്തെക്കാൾ വലിയത്.

മനുഷ്യൻ ഇതരജീവികളെ അപേക്ഷിച്ച് ശ്രേഷ്ഠനാണെന്നു പറയുന്നതിന്റെ പൊരുൾ മറ്റൊന്നല്ല. മനനം ചെയ്യുവാനുള്ള കഴിവാണ്. ദാവീദ് ദാഹപാരവശ്യത്തിന്റെ പാരമ്യത്തിൽ എത്തിയിട്ടും കൈയിൽ കിട്ടിയ വെള്ളം കുടിയ്ക്കുംമുമ്പ് മനനം ചെയ്യുന്നു. ഇതു കൊണ്ടുവന്നവർ എന്തും മാത്രം കഷ്ടപ്പെട്ടു കാണും. അവർ സഹിച്ച പശിയും ദാഹവും എത്ര കഠിനമായിരിയ്ക്കണം? അവരുടെ സ്ഥാനത്ത് താനായിരുന്നുവെങ്കിൽ?

വേണ്ടാ! ആ വെള്ളം എനിയ്ക്കു വേണ്ടാ-ദാഹത്തിൽത്തന്നെ ജീവൻ പോകുന്നെങ്കിൽ പൊയ്ക്കൊള്ളട്ടെ. പക്ഷേ മറ്റുള്ളവന്റെ പ്രാണന്റെയും പ്രയത്നത്തിന്റെയും മുഖവില നോക്കാതെയും മുതലെടുത്തും എനിക്ക് വെള്ളം വേണ്ടായെന്നുള്ള ദാവീദിന്റെ ദൃഢമായ വാക്കുകളിലും പ്രവൃത്തിയിലും നിറഞ്ഞു നിൽക്കുന്ന മഹാമനസ്കത മാനവരാശിക്ക് മാതൃകയായിത്തീരട്ടെ. 

---

21-ാം പേജിന്റെ തുടർച്ച

ഞ്ഞെടുത്തത്. പള്ളിപ്പാർട്ടികൾക്കും കൂടിയാണ്. തലപ്പള്ളി പൂട്ടുന്നിടത്ത് കൊച്ചു പള്ളികൾ മുളയ്ക്കുന്നില്ലേ? ഒന്നിന് രണ്ട് വച്ച് വളരുന്നില്ലേ? ഈ നൂറ്റാണ്ടിലെ പള്ളികളിലധികവും കഴിഞ്ഞ കാൽനൂറ്റാണ്ടിലാണ് ഉയർന്നുവന്നത്. ആ കാലഘട്ടത്തിലെ മലങ്കരസഭയുടെ ചരിത്രം എഴുതുന്ന കാൻവാസിൽ നിഴലിക്കുന്നതെന്തൊക്കെയാണ്? അതുവരെ ചരിത്രം സ്പർശിക്കാത്ത പലതും അതിന് രുചിച്ചുനോക്കാനുണ്ടാവും. ഹാസ്യമെന്ന് വീണ്ടുവിചാരമില്ലാത്തവർ വിലയിരുത്തുമെങ്കിലും അവ ഇതിഹാസങ്ങളായിരുന്നില്ലേ? മുതൽക്കൂട്ടുകളും ആയിരുന്നില്ലേ? മുതലില്ലാത്തവർക്കെല്ലാം ഒരുത്തൻ ചവിട്ടേൽക്കുമ്പോഴല്ലേ അത് അപരന് ചവിട്ടുപടിയാകുന്നത്. അതാണ് രാജ്യത്തിന്റെ ചരിത്രം. സഭയുടെയും. ഒന്നുമാകുമായിരുന്നില്ലാത്ത പലരും പലതും ആയത് അങ്ങനെയാണ്. അവസരമാണ് അർത്ഥം നിശ്ചയിക്കുന്നത്. നവീന ധർമ്മശാസ്ത്രത്തിൽ എത്തിക്സ് എന്നുവച്ചാൽ, സിറ്റുവേഷണൽ എത്തിക്സ് ആണ്. അതാണ് അഭിനവ കൗടില്യന്മാരുടെ അർത്ഥശാസ്ത്രവും ഭരണതത്വവും. കൊല്ലുന്നത് ശിക്ഷാർഹമാണെങ്കിലും സ്വയരക്ഷയ്ക്ക് അങ്ങനെ ആകാമെന്നുണ്ട്. സത്യം മറിച്ചാണെങ്കിലും അങ്ങനെ വാദിച്ചു വരുത്തിയാൽ അതിന് ശിക്ഷയില്ല. വൈദികർ ശവം മറവുചെയ്താൽ മതി. വാദിക്കുന്നത് വക്കീലാണ്.

ആവശ്യക്കാരൻ ഔചിത്യം നോക്കേണ്ടതില്ലെന്ന് പോളണ്ട് ആക്രമിച്ചപ്പോൾ ഹിറ്റ്ലർ പ്രഖ്യാപിച്ചത് ഏത് കൈയ്യേറ്റത്തിനും മാർഗ്ഗരേഖയാണ്. ഇന്ന് മലങ്കരയ്ക്കും അന്തോഖ്യയ്ക്കും മദ്ധ്യേ അറബിക്കടലിന്റെ മറ്റേ തീരത്ത് നില്ക്കുമ്പോൾ ഓർത്തുപോകുന്നു. ഈ തിരമാലകളുടെ മീതെ എന്തെല്ലാം ഔചിത്യമില്ലായ്മകൾ ഒഴുകിപ്പോയിട്ടുണ്ട്! പഴയ പുണ്യതീർത്ഥങ്ങളുടെ പിന്നാലെ വൈക്കം തീരത്തെ പള്ളിക്ക് സീല് വച്ചതിൽ എന്റെ കൈയില്ലേ? കുമളിയിലെ കോളിളക്കത്തിന് ഞാനും കുരച്ചതല്ലേ? ഞങ്ങൾക്കില്ലെങ്കിൽ അവർക്കും വേണ്ടായെന്നുള്ളതിന് നടുരാത്രിയിൽ 144 ഇറക്കി മുഖം രക്ഷിച്ചിട്ടുണ്ട്. പെങ്ങാമുക്കിൽ സി.ആർ.പി.യുടെ നീളൻ വടിയുടെ അടി കിട്ടേണ്ടതായിരുന്നു. എസ്.ഐ.യുടെ തൊപ്പി തട്ടിയിട്ടതിന്. ആർ.ഡി.ഒ. രക്ഷിച്ചു. മരോട്ടിച്ചാൽ ഞാൻ വെട്ടിലാക്കി. ഓടക്കാലി കോടാലിയാക്കി. എന്നാൽ ഇന്നതിന്റെ കൈമാത്രമേ കൈയിലുള്ളൂ. അങ്ങനെ എവിടെയെല്ലാം ആർക്കുവേണ്ടി? ദൈവത്തിന്.

എന്നാൽ, "പാണ്ടൻനായുടെ പല്ലിന് ശൗര്യം പണ്ടേപ്പോലെ ഫലിക്കുന്നില്ല".

ആളുകൾ പാടുന്നു. നേതൃത്വം തഴയുന്നു. ഞാനൊരു വെറും നായ. നടുവൊടിഞ്ഞ നായ. 

# ശിഥിലമാകുന്ന കുടുംബബന്ധങ്ങൾ

**അജിതാ ഉമ്മൻ, കുളനട**

രാജാവും നിബിയുമായ ദാവീദ്, തന്റെ സങ്കീർത്തനത്തിൽ പറയുന്നു — "നിന്റെ ഭാര്യ നിന്റെ വീടിനകത്ത് ഫലപ്രദമായ മുന്തിരിവള്ളിപോലെയും നിന്റെ മക്കൾ നിന്റെ മേശയ്ക്കു ചുറ്റും ഒലിവുതൈകൾ പോലെയും ഇരിക്കും." വീണ്ടും, നാം കാണുന്നു, "ഇതാ, സഹോദരന്മാർ ഒത്തൊരുമിച്ചു വസിക്കുന്നത് എത്ര ശുഭവും എത്ര മനോഹരവുമാകുന്നു." ഇവിടെയെല്ലാം ഭാഗ്യകരമായ ഒരു ക്രിസ്തീയ കുടുംബത്തിന്റെ ചിത്രമാണ് നമുക്ക് ലഭിക്കുന്നത്. എന്നാൽ ഇന്ന് കുടുംബബന്ധങ്ങളുടെ ഭദ്രതയ്ക്ക് ശിഥിലീകരണം സംഭവിച്ചുകൊണ്ടിരിക്കുന്നു എന്നത് വേദനാജനകമായ വസ്തുതയത്രെ. ഈ പ്രക്രിയയിൽ കുടുംബത്തിലെ ഓരോ വ്യക്തിക്കും പങ്കുണ്ട്. ഓരോരുത്തരും പരസ്പരം പഴിചാരി സ്വന്തനില സുരക്ഷിതമാക്കുന്നു എന്നുമാത്രം. കുടുംബത്തെ ശ്രദ്ധിക്കാത്ത പിതാവും ഉത്തരവാദിത്തത്തിൽനിന്ന് ഒഴിഞ്ഞുമാറുന്ന മാതാവും കടമകൾ വിസ്മരിക്കുന്ന മക്കളും ഈ ശിഥിലീകരണപ്രക്രിയയിലെ കണ്ണികൾ തന്നെ.

അനേകം കുടുംബങ്ങളിൽ ഇന്ന് നിലനില്ക്കുന്ന അസ്വസ്ഥതകൾക്ക് പ്രധാന കാരണം കുടുംബനാഥന്റെ മദ്യപാനമാണ്. മദ്യാസക്തി മനുഷ്യന്റെ ധാർമ്മിക അധഃപതനത്തിന് വഴിതെളിക്കുന്നു. വിവേചനാശക്തി പൂർണ്ണമായി നശിച്ച് അവൻ മൃഗതുല്യനായി മാറുന്നു. മദ്യപാനം കഷ്ടതയിലേക്കും കലഹത്തിലേക്കും നയിക്കുന്നു എന്നും മദ്യപാനികൾ ദൈവരാജ്യം അവകാശമാക്കുകയില്ല എന്നും മദ്യപാനിയുമായി സംസർഗ്ഗം അരുത് എന്നും വി. വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു.

കുടുംബശിഥിലീകരണത്തിൽ സ്ത്രീകളും പിന്നിലല്ല. ഭർത്താവിനോട് വിധേയത്വവും അനുസരണവും കാണിക്കാത്ത ഭാര്യ, കുടുംബത്തിൽ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. സ്ത്രീയുടെ കലമ്പൽ തീരാത്ത ചോർച്ച പോലെ (സദൃശ്യവാക്യങ്ങൾ 19:13). ഇന്ന് അനേകം കുടുംബങ്ങളെ ഗ്രസിച്ചിരിക്കുന്ന ഒരു പ്രശ്നമാണ് അമ്മാവിയമ്മയും മരുമകളും തമ്മിലുള്ള അഭിപ്രായ ഭിന്നതകൾ. ഈ ബന്ധത്തിന് മാതൃകാപരമായ ഒരു ഉദാഹരണം വി. വേദപുസ്തകം നല്കുന്നു. ഭർത്താവും മക്കളും എല്ലാം നഷ്ടമായിട്ടും ആരെയും കുറ്റപ്പെടുത്താതെ, മരുമകളെ ഒരു പുതിയ ജീവിതത്തിന് പ്രേരിപ്പിക്കുന്ന നവോമി സ്വന്ത സുഖങ്ങൾ പരിത്യജിച്ച് അമ്മാവിയമ്മയോട് ചേർന്നുനില്ക്കാൻ ആഗ്രഹിക്കുന്ന രൂത്ത്. ഫലമോ? കർത്താവിന്റെ വംശാവലിയിൽ പേരെഴുതപ്പെടാനുള്ള മഹാഭാഗ്യം അവൾക്ക് ലഭിച്ചു. അമ്മയും മകളുമായി പരസ്പരം അംഗീകരിക്കുവാനുള്ള മനസ്സില്ലായ്മയാണ് ഈ ബന്ധത്തിന് ഉലച്ചിൽ സംഭവിക്കാനുള്ള കാരണം. സ്നേഹം പങ്കുവയ്ക്കപ്പെടാൻ ആഗ്രഹിക്കാത്ത വ്യക്തി കുടുംബജീവിതം നരകതുല്യമാക്കി തീർക്കുന്നു.

ഇന്ന് മാതാപിതാക്കൾ മക്കളുടെ ഭൗതീക പുരോഗതിയിൽ അമിതമായ ശ്രദ്ധ കാണിക്കുന്നുണ്ട്. എന്നാൽ അവരുടെ ആത്മീയജീവിതത്തിനായി ഒന്നുംതന്നെ ചെയ്യാറില്ല. മക്കളെ സൺഡേസ്കൂളിലും മറ്റ് ആത്മീയ പ്രസ്ഥാനങ്ങളിലും അയയ്ക്കുന്നത് തങ്ങളുടെ 'സ്റ്റാറ്റസി'ന് കുറവായി പലരും കാണുന്നു. ഇങ്ങനെ വളർത്തപ്പെടുന്ന മക്കൾ തങ്ങളുടെ 'സ്റ്റാറ്റസ്' നിലനിർത്തുന്നതിനായി മാതാപിതാക്കളെ വൃദ്ധസദനങ്ങളിലേക്കും മറ്റും പറഞ്ഞയയ്ക്കുന്നു. "ബാലൻ നടക്കേണ്ട വഴിയിൽ അവനെ അഭ്യസിപ്പിക്ക; അവൻ വൃദ്ധനായാലും അത് വിട്ടുമാറുകയില്ല" എന്ന വേദവാക്യം നമ്മെ ഭരിക്കട്ടെ.

കുടുംബശിഥിലീകരണത്തിൽ പ്രധാന പങ്കുവഹിക്കുന്ന ഒരു ഘടകമാണ് ഇന്നത്തെ ദുഷിച്ച സ്ത്രീധന സമ്പ്രദായം. "എവിടെ സ്ത്രീ പൂജിക്കപ്പെടുന്നുവോ, അവിടെ ദേവതകൾ രമിക്കുന്നു" എന്നതാണ് ഭാരതീയ സങ്കല്പം. എന്നാൽ, ഇന്ന് സ്ത്രീപീഢനങ്ങളും സ്ത്രീധനമരണങ്ങളും വർദ്ധിച്ചുകൊണ്ടിരിക്കുന്നു എന്നത് വേദനാജനകമാണ്. പുതിയ നൂറ്റാണ്ടിൽ സഭയുടെ കർമ്മപദ്ധതി എന്തായിരിക്കണം എന്നതിനെപ്പറ്റി ആഗോളതലത്തിൽ ചിന്തിച്ചുകൊണ്ടിരിക്കുന്ന നാം ഈ വിപത്തിനെതിരെ പ്രവർത്തിച്ചേ മതിയാവൂ. 'വിവാഹക്കമ്പോള'ത്തിൽ പെൺകുട്ടിയുടെ മാതാപിതാക്കൾ പകച്ചുനില്ക്കുന്ന അവസ്ഥയ്ക്ക് മാറ്റമുണ്ടാവണം. സ്ത്രീധനപീഢനം മൂലം ജീവിതം അവസാനിപ്പിക്കേണ്ടിവരുന്നവർ, ഗർഭാവസ്ഥയിൽതന്നെ കൊല്ലപ്പെടുന്ന പെൺകുഞ്ഞുങ്ങൾ ഇങ്ങനെ വളരെ ഭയാനകമായ ഒരവസ്ഥയാണ് നമുക്ക് മുമ്പിലുള്ളത്. സ്ത്രീധനം എന്ന വിപത്തിനെതിരെ പ്രവർത്തിക്കുവാൻ മലങ്കരസഭയുടെ യുവാക്കൾ മുന്നിട്ടിറങ്ങട്ടെ. സമത്വസുന്ദരമായ ഒരു പുതിയ നൂറ്റാണ്ടിനായ് നമുക്ക് കാത്തിരിക്കാം — പ്രത്യാശയോടെ. ○

# വായനക്കാരുടെ കത്തുകൾ

## വെള്ളിക്കോലിന്

സെപ്‌തംബർ ലക്കം 'മലങ്കരസഭ'യിൽ താങ്കളുടെ 'ജഗന്നാഥൻ' വളരെ ശ്രദ്ധയോടെ വായിച്ചു. തലക്കെട്ട് അല്പം ചിന്താക്കുഴപ്പമുണ്ടാക്കി. ജഗന്നാഥൻ മൻമൽ ചെറുപ്പത്തിൽ കേട്ടിട്ടുണ്ട്, കണ്ടിട്ടുണ്ട്. കൂടാതെ ഈ പേരിൽ ഒരു നടനുമുണ്ട്. ഇത് രണ്ടിനും 'മലങ്കരസഭ'യുമായി എന്ത് ബന്ധം എന്ന് ചിന്തിച്ചു പോയി. നടുത്തളത്തിലെ 'കാലംമാറി..... ആയുധം' എന്ന വാചകം വായിച്ചിട്ടും ഒന്നും മനസ്സിലായില്ല. ഇത്രയും വായിച്ചുനോക്കിയിട്ട് ഒന്നും പിടികിട്ടുന്നില്ലെങ്കിൽ പേജ് മറിക്കുകയാണ് പതിവ്. പക്ഷേ, എന്തുകൊണ്ടോ ഇത് വായിച്ച് തുടങ്ങി. ആദ്യത്തെ രണ്ട് ഖണ്ഡികകളും 'കൺഫ്യൂഷൻ' വർദ്ധിപ്പിച്ചതേയുള്ളു. മൂന്നാം ഖണ്ഡികയിലെ 'തലയെടുപ്പും' 'വേറിട്ടൊരു ശബ്ദവും' വായിച്ചപ്പോൾ പെട്ടെന്ന് ഒരു രൂപം മനസ്സിലേക്ക് കടന്നുവന്നു. എല്ലാം വ്യക്തമായി.........

100 ശതമാനവും നീതിപുലർത്തിയ അങ്ങയുടെ ലേഖനം അഭിനന്ദനം അർഹിക്കുന്നു. ശരിക്കും ഹൃദയത്തിൽ തട്ടി എഴുതിയതാണെന്ന് വ്യക്തം. പ്രസിദ്ധീകരിച്ച മലങ്കരസഭാ മാസികയ്ക്കും അഭിനന്ദനം.

*വി. വർഗീസ്,*
*വലിയപുതുശ്ശേരിൽ*
*പുത്തൻവീട്, തിരുവല്ല*

മലങ്കരസഭാമാസികയുടെ ഒരു സ്ഥിരം വായനക്കാരനാണ്. കെട്ടിലും മട്ടിലും വളരെ മെച്ചപ്പെട്ടിട്ടുണ്ട്. അവസരത്തിനൊത്ത് പുതിയ ലേഖനങ്ങളും മറ്റും പ്രസിദ്ധീകരിക്കുന്നതിൽ വളരെ സന്തോഷം തോന്നുന്നു. മറുനാടൻ മലയാളികൾക്ക് സഭാവാർത്തകൾ അറിയാനും വിജ്ഞാനം സമ്പാദിപ്പാനും കൂടുതൽ അവസരങ്ങൾ ലഭിക്കുന്നു. എല്ലാ മംഗളങ്ങളും ആശംസിക്കുന്നു.

*ജി. തോമസ് തൈയ്യിൽ*

## ആധുനിക യെരുശലേം ദേവാലയങ്ങൾ

മലങ്കരസഭ" മാസികയുടെ 1999 ഏപ്രിൽ ലക്കത്തിൽ "ആധുനിക യരുശലേം ദേവാലയങ്ങൾ" എന്ന ശീർഷകത്തിൽ റവ. ഫാ. ഒ. തോമസിന്റെ ലേഖനം പ്രശംസനീയംതന്നെ. പള്ളികളിലും, സഭാനേതൃത്വത്തിലും ഇന്നു നടക്കുന്ന ചില നഗ്നസത്യങ്ങൾ ഒരു വൈദികൻതന്നെ സധൈര്യം ചൂണ്ടിക്കാണിക്കുവാനും, അത് പ്രസിദ്ധീകരിക്കുവാൻ "മലങ്കരസഭ" നേതൃത്വം കാണിച്ച സന്മനസ്സിനും നന്ദി. പള്ളികളിൽ വിശ്വാസികൾ എങ്ങനെ ആയാലും പണം വേണം. ഒരു ആത്മീയ ആവശ്യം നിറവേറ്റണമെങ്കിൽ ലൗകിക ആവശ്യങ്ങൾക്കെന്ന പോലെ തന്നെ പണം വേണം. പരിശുദ്ധ കൂദാശകൾ ഇന്ന് വില്ക്കപ്പെടുകയല്ലേയെന്ന് ചിന്തിച്ചു പോകുകയാണ്.

കർത്താവ് 12 ശിഷ്യന്മാരെ അയയ്ക്കുമ്പോൾ സ്വർഗ്ഗരാജ്യ സമീപനത്തെ ഘോഷിപ്പാനും, രോഗികളെ സൗഖ്യമാക്കുവാനും മരിച്ചവരെ ഉയർപ്പിക്കുവാനും കുഷ്ഠരോഗികളെ ശുദ്ധമാക്കുവാനും, ഭൂതങ്ങളെ പുറത്താക്കുവാനും അധികാരം കൊടുത്താണ് അയയ്ക്കുന്നത്. സൗജന്യമായി നിങ്ങൾക്കു ലഭിച്ചു, സൗജന്യമായി കൊടുപ്പിൻ എന്നുള്ള മഹൽ ഉപദേശവും കർത്താവ് അവർക്ക് കൊടുത്താണ് അയയ്ക്കുന്നത്. (വി. മത്തായി 10:5-8) കർത്താവിൽ കൂടിയും, ശ്ലീഹന്മാരിൽ കൂടിയും കൈമാറി കിട്ടിയ അധികാരം ഉള്ളവരായിട്ടാണ് പട്ടക്കാരെ കണക്കാക്കുന്നത്. എന്നാൽ, മേൽപ്പറഞ്ഞ അധികാരം ഒന്നും വിനിയോഗിക്കുവാൻ അവർക്ക് കഴിയുന്നില്ല. പിന്നെ ലഭിച്ചു എന്നു പറയുന്ന അധികാരം വിൽക്കപ്പെടുകയും ചെയ്യുന്നു. ഇന്നത്തെ കവർപിരിവും, സാമ്പത്തിക സൗകര്യമുള്ളവരുടെ ഇടയിൽ ഞെരുങ്ങുന്ന പാവപ്പെട്ടവരേയും, സഭയെ എക്കാലത്തും താങ്ങി നിർത്തുന്ന കൂട്ടരെയും ബ. ഒ. തോമസ് അച്ചൻ എടുത്തു കാട്ടിയതിൽ അഭിമാനിക്കുന്നു. ചുരുക്കത്തിൽ നമ്മുടെ ദേവാലയങ്ങൾ ആധുനിക യേരുശലേം ദേവാലയങ്ങൾ ആകാതിരിക്കാൻ പ്രാർത്ഥിക്കാം.

*കെ.പി. വർഗീസ്*
*കോണ്ടഗാവ്*





# സഭാമക്കളിൽ ആത്മീയത വളരണം: *നിയുക്ത കാതോലിക്കാബാവ*

**മാവേലിക്കര:** പുതിയ കാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ച 'ദിവ്യബോധനം' പാഠ്യപദ്ധതിയുടെ ഉദ്ഘാടനം നിർവഹിച്ചുകൊണ്ട് സംസാരിക്കുകയായിരുന്നു അദ്ദേഹം. ശിഥിലമായിക്കൊണ്ടിരിക്കുന്ന സഭാവിശ്വാസം സഭാമക്കളിൽ 'ദിവ്യബോധനം' പാഠ്യപദ്ധതിയിലൂടെ ശക്തമാക്കാൻ സാധിക്കുന്നതിൽ നിയുക്ത കാതോലിക്കാ അതീവ സന്തുഷ്ടി പ്രകടിപ്പിച്ചു. "സഭാവിശ്വാസികൾ ആത്മീയമായി ഉയരണം. പാശ്ചാത്യ സംസ്കാരത്തേക്കാൾ ശ്രേഷ്ഠവും ഉന്നതവുമായ ആരാധനയും വിശ്വാസവുമാണ് നമുക്കുള്ളത്. അതിന്റെ ആഴങ്ങളിലേക്ക് ഇറങ്ങുവാനായി നാം ശ്രമിക്കണം"— തിരുമേനി ഉദ്ബോധിപ്പിച്ചു.

സെമിനാറിൽ പ്രശസ്ത വേദപണ്ഡിതനും വൈദിക സെമിനാരി പ്രൊഫസറുമായ റവ. ഫാ. റ്റി.ജെ. ജോഷ്വാ 'പ്രകാശത്തിലേക്ക്' എന്ന പുസ്തകം സദസ്സിന് പരിചയപ്പെടുത്തുകയും ക്ലാസിന് നേതൃത്വം നല്കുകയും ചെയ്തു.

ചടങ്ങിൽ ദിവ്യബോധനം ഭദ്രാസന ഡയറക്ടറും അസി. വികാരിയുമായ റവ. ഫാ. ജിജു ജോൺ വയലിറക്കത്ത് സ്വാഗതവും ഇടവക വികാരി റവ. ഫാ. തോമസ് മാത്യു റവ. ഫാ. മത്തായി വിലനിലം എന്നിവർ ആശംസകളും അർപ്പിച്ചു. ശ്രീ തോമസ് ചെറിയാൻ കൃതജ്ഞത രേഖപ്പെടുത്തി.

## MISSION OUTREACH '99

**നാഗ്പൂർ:** സെന്റ് തോമസ് ഓർത്തഡോക്സ് വൈദീക സെമിനാരിയുടെ ആഭിമുഖ്യത്തിൽ 1999 ഒക്ടോബർ 16 മുതൽ 20 വരെയും നവംബർ 5 മുതൽ 11 വരെയും രണ്ടുഘട്ടങ്ങളിലായി ഡൽഹി ബോംബെ കൽക്കട്ടാ എന്നീ ബാഹ്യകേരള ഭദ്രാസനങ്ങളിൽ പാരിഷ്മിഷനും ഒ.വി.ബി.എസ്. -ഉം നടത്തപ്പെടുന്നു.

വേദപുസ്തകപഠനം, വിശ്വാസപഠനം, ആരാധനാ പരിശീലനം, കൗൺസലിംഗ്, സംഗീത പരിശീലനം (English, Hindi, Malayalam) തുടങ്ങിയ വിവിധ വിഷയങ്ങൾ ഈ പ്രോഗ്രാമിന്റെ പ്രത്യേകതകളാണ്. ബാഹ്യകേരളത്തിൽ ജനിച്ചു വളരുന്ന പുതിയ തലമുറയെ ലക്ഷ്യമാക്കിയാണ് ഈ പരിപാടികൾ ക്രമീകരിച്ചിരിക്കുന്നത്.

സെമിനാരി അദ്ധ്യാപകരും, ശെമ്മാശന്മാരും, വിദ്യാർത്ഥികളും ഈ പരിപാടികൾക്ക് നേതൃത്വം നല്കുന്നു. ആദ്ധ്യാത്മീക പഠനത്തോടൊപ്പം ബൈബിൾ കഥകളെ ആസ്പദമാക്കി ഫ്ളാനലോഗ്രാഫുകളും (Flanelograph) സ്കിറ്റുകളും മറ്റും പ്രത്യേകമായി അവതരിപ്പിക്കപ്പെടുന്നു.

ഒക്ടോബർ 16 മുതൽ 20 വരെ കൽക്കട്ടാ, കട്ടക്ക് എന്നിവിടങ്ങളിലും നവംബർ 5 മുതൽ 14 വരെ നാഗ്പൂർ ഗാന്ധിധാം, ബറോഡാ, മുള്ളണ്ട് (ബോംബെ) പവായ് (ബോംബെ) നാസിക്ക് നൊയിഡാ (യു.പി.) കിർക്കി (പൂനെ) എന്നിവിടങ്ങളിലും ഈ പ്രോഗ്രാം നടത്തപ്പെടുന്നു.

ക്രിസ്മസ്സ് കാലയളവിലും ഒ.വി.ബി.എസ്. സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നതാണ്. ഇതിന്റെ വിശദവിവരങ്ങൾക്ക്

Bro. Biju George Parackal
Parish Mission Secratary
St. Thomas Orthodox Theological Seminary
P.B. No. 27 Nagpur 440001

## റവ. ഡോ. കെ. എം. ജോർജ് ഡബ്ല്യു. സി. സി പ്രോഗ്രാം ചെയർമാൻ



**ജനീവ:** സഭകളുടെ ലോക കൗൺസിൽ (ഡബ്ല്യൂ.സി.സി.) പ്രോഗ്രാം കമ്മറ്റി ചെയർമാനായി പ്രമുഖ വേദശാസ്ത്രജ്ഞനും കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പളുമായ റവ. ഡോ. കെ.എം. ജോർജിനെ നിയമിച്ചു. ഡബ്ല്യൂ.സി.സിയുടെ വിവിധ ഡിപ്പാർട്ടുമെന്റുകളുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുകയും അവർക്കു മാർഗ്ഗനിർദ്ദേശം നല്കുകയുമാണ് വിപുലമായ അധികാരങ്ങളോടെ പുതുതായി ഏർപ്പെടുത്തിയ ഈ കമ്മിറ്റിയുടെ ദൗത്യം. ഡബ്ല്യൂ.സി.സി. എക്സിക്യൂട്ടീവ് കമ്മറ്റി ശുപാർശപ്രകാരമാണീ നിയമനം.

നയ്റോബി അസംബ്ലിയിൽ (1975) മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധി സംഘത്തിൽ അംഗമായിരുന്ന ഫാ. കെ.എം. ജോർജ് പിന്നീട് ഡബ്ല്യൂ.സി.സി.യുടെ ഫെയ്ത്ത് ആൻഡ് ഓർഡർ കമ്മീഷനിൽ അംഗമായും ജനീവയിലെ ബോസെ എക്യുമിനിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് അസോസിയേറ്റ് ഡയറക്ടറായും പ്രഫസറായും പ്രവർത്തിച്ചു.

ഡബ്ല്യൂ. സി. സി. യുടെ അടുത്ത ഏഴുവർഷത്തെ പ്രവർത്തനങ്ങൾ വിലയിരുത്തുകയും അതു കേന്ദ്രകമ്മിറ്റിയിൽ വിശദീകരിക്കുകയും ചെയ്യുന്ന ചുമതലയും പ്രോഗ്രാം കമ്മറ്റിയിൽ നിക്ഷിപ്തമാണ്. മുപ്പത് കേന്ദ്ര കമ്മറ്റി അംഗങ്ങൾ, വിവിധ ഉപദേശകസമിതികളുടെ അധ്യക്ഷന്മാർ, ഡിപ്പാർട്ടുമെന്റുകളുടെ ഡയറക്ടർമാർ എന്നിവരടങ്ങിയ പ്രോഗ്രാം കമ്മറ്റിയുടെ ശുപാർശപ്രകാരമായിരിക്കും സെൻട്രൽ കമ്മറ്റി നയപരിപാടികൾ ആവിഷ്കരിക്കുന്നത്. നേരത്തെ ഓരോ ഡിപ്പാർട്ടുമെന്റിന്റെയും കീഴിലുള്ള പ്രത്യേക കമ്മീഷനുകളായിരുന്നു ഈ ചുമതല നിർവഹിച്ചിരുന്നത്. കമ്മീഷനുകൾ ഇനി ഉപദേശകസമിതികളായിരിക്കും.

## കൊല്ലം ഭദ്രാസനത്തിൽ 'ദിവ്യബോധനം' പാഠ്യപദ്ധതി ആരംഭിച്ചു

**അടൂർ:** കൊല്ലം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഓർത്തഡോക്സ് സഭയുടെ വിശ്വാസപരിശീലന കോഴ്സായ 'ദിവ്യബോധനം' പഠനപദ്ധതിയുടെ ഉദ്ഘാടനവും ഒന്നാമത് സെമിനാറും ജൂലൈ 17 ശനിയാഴ്ച അടൂർ മാർ എപ്പിഫാനിയോസ് സെന്ററിൽവച്ച് ഭദ്രാസന മെത്രാപ്പോലീത്ത മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി നിർവ്വഹിച്ചു. തദവസരത്തിൽ 'ദിവ്യബോധനം' പാഠ്യപദ്ധതിയുടെ ഇന്നത്തെ പ്രസക്തിയെപ്പറ്റി ബോധവാൻമാരാകാൻ സഭാമക്കളെ തിരുമേനി ഉദ്ബോധിപ്പിച്ചു.

പ്രസ്തുത സെമിനാറിൽ ഭദ്രാസന ഡയറക്ടർ റവ. ഫാ. ജിജു ജോൺ വയലിറക്കത്ത് സ്വാഗതവും റവ. ഫാ. വി.എം. മത്തായി വിലനിലം, റവ. ഫാ. പി.എം. ജോൺ മഞ്ഞക്കാല, സഭാ സെക്രട്ടറി എ.കെ. തോമസ് എന്നിവർ ആശംസകളും അർപ്പിച്ചു. 'ദൈവജനം' എന്ന പുസ്തകത്തെ ആസ്പദമാക്കി ഗ്രന്ഥകർത്താവ് റവ. ഫാ. സി.സി. ചെറിയാൻ സെമിനാറിന് നേതൃത്വം നല്കി. ദിവ്യബോധനം ഭദ്രാസന സെക്രട്ടറി ശ്രീ ജോർജ്ജ് അറയ്ക്കൻ കൃതജ്ഞത രേഖപ്പെടുത്തി.

## സി.എസ്.എസ്. പുസ്തകവിതരണ യജ്ഞം

**തിരുവല്ല:** തിരുവല്ല സി.എസ്.എസ്. ബുക്ക് ഷോപ്പിന്റെ ആഭിമുഖ്യത്തിൽ ഇടവകകളിൽ പുസ്തകവിതരണയജ്ഞം ഒക്ടോബർ 11-ന് ആരംഭിക്കുന്നു. വിവിധ സഭകളിലെ ഇടവകകളിൽ യുവജനസംഘടനകളുടെ നേതൃത്വത്തിലാണ് ഈ പരിപാടി നടക്കുന്നത്. കുറഞ്ഞ വിലയ്ക്കു മികച്ച പുസ്തകങ്ങൾ വായനക്കാരുടെ കൈകളിലെത്തിക്കുവാൻ സി.എസ്.എസ്. ശ്രമിക്കുന്നതിന്റെ ഭാഗമാണ് ഈ പദ്ധതിയെന്ന് മാനേജർ അറിയിച്ചു. പുസ്തകങ്ങൾ ഇടവകകളിൽ പ്രദർശിപ്പിക്കുന്നതു കൂടാതെ വീടുകളിലെത്തിക്കുകയും ചെയ്യുന്നതാണ്. നേതൃത്വം കൊടുക്കുന്ന സംഘടനകൾക്കു വിവിധ ആനുകൂല്യങ്ങൾ ലഭിക്കുന്നതാണ്. വിശദവിവരങ്ങൾക്കു മാനേജർ, സി.എസ്.എസ്. ബുക്കുഷോപ്പ്, കുരിശുകവല, തിരുവല്ല. (ഫോൺ: 630389) എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## ഓർത്തഡോക്സ് സഭ: ഇന്റർനെറ്റിൽ

**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സഭയുടെ സമ്പൂർണ്ണ വിവരങ്ങൾ ഉൾക്കൊള്ളുന്ന വെബ്സൈറ്റ് ഇന്റർനെറ്റിൽ പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.

പ. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ്, തെയോഫോറോസ് റമ്പാൻ എന്നിവർ പ്രസംഗിച്ചു.

ഓർത്തഡോക്സ് സഭാചരിത്രം, വിശ്വാസപാരമ്പര്യങ്ങൾ, സ്ഥാപനങ്ങൾ ആതുര വിദ്യാഭ്യാസകേന്ദ്രങ്ങൾ, ഭദ്രാസന സ്ഥിതി വിവരണങ്ങൾ എന്നിവ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഇന്റർനെറ്റിൽ www.orthodoxsyrianchurch.org എന്ന വിലാസത്തിൽ വിവരങ്ങൾ ലഭിക്കും.

## ശെമ്മാശുപട്ടം നല്കി

**ഹൈദരാബാദ്:** സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗവും, ചുടുകാട്ടിൽ സി.വി. ഉമ്മന്റെ മകനുമായ തോമസ് ഉമ്മന്, മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ യാക്കൂബ് മാർ ഐറേനിയോസു തിരുമനസ്സുകൊണ്ട് ആഗസ്റ്റുമാസം 25-ാം തീയതി ബുധനാഴ്ച ഹൈദരാബാദ് സെന്റ് ഗ്രീഗോറിയോസ് കത്തീഡ്രൽ പള്ളിയിൽ വച്ച് ശെമ്മാശുപട്ടം നല്കി.

## മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ ചികിത്സ സഹായം

ഓർത്തഡോക്സ് വൈദിയ സെമിനാരി മുൻ പ്രിൻസിപ്പാൾ കാലംചെയ്ത പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പാവനസ്മരണയ്ക്കായി ഏർപ്പെടുത്തിയിരിക്കുന്ന മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ, നിർദ്ധനരും നിരാലംബരുമായ രോഗികളുടെ ചികിത്സാർത്ഥം ധനസഹായം ചെയ്യുന്നു.

അപേക്ഷിക്കുവാൻ ആഗ്രഹിക്കുന്നവർ അപേക്ഷാഫാറത്തിന് എഴുതുക.

സെക്രട്ടറി, മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ
ഓർത്തഡോക് സെമിനാരി
പി.ബി. നമ്പർ: 98, കോട്ടയം
-686 001

N.B.: പൂരിപ്പിച്ച അപേക്ഷാഫാറങ്ങൾ, ഡോക്ടറുടെ സർട്ടിഫിക്കറ്റ്, ഓർത്തഡോക്സ് വൈദികന്റെ സാക്ഷ്യപത്രം എന്നിവ സഹിതം നവംബർ 15-ന് മുമ്പ് ഓഫീസിൽ ലഭിച്ചിരിക്കണം.

**വടക്കേ ഇൻഡ്യയിൽ കൊല്ലപ്പെട്ട ഫാ. അരുൾദാസിന്റെ വധവും ക്രൈസ്തവ പീഡനവും സംബന്ധിച്ച വാർത്തകൾ അടുത്ത ലക്കത്തിൽ**

## ഫാ. ഒ. തോമസിന് ഡോക്ടറേറ്റ്



ഓർത്തഡോക്സ് വൈദിക സെമിനാരി പ്രൊഫസറും, സുപ്രസിദ്ധ സുവിശേഷ പ്രസംഗകനും, ഗ്രന്ഥകാരനും, കൗൺസലറുമായ ഫാ. ഒ. തോമസിന് സെറാമ്പൂർ സർവ്വകലാശാല ഡോക്ടറേറ്റു നല്കാൻ തീരുമാനിച്ചു. വൈകാരിക പ്രശ്ന പരിഹാരത്തിന് ഓർത്തഡോക്സ് ആധ്യാത്മിക സ്രോതസ്സുകളുടെ പ്രസക്തി" എന്ന വിഷയത്തെക്കുറിച്ചുള്ള ഗവേഷണപഠനമാണ് ഡോക്ടറൽ ബിരുദത്തിന് ആധാരമായത്. പരുമല കബറിടത്തിലെത്തുന്നവർക്ക് കൗൺസലിങ്ങ് നല്കുവാനുള്ള ചുമതലയോടൊപ്പം, മാവേലിക്കര മിഷൻ ട്രെയിനിങ്ങ് സെന്ററിലെ അധ്യാപകൻ, "സ്നേഹലോകം" ത്രൈമാസികയുടെ ചീഫ് എഡിറ്റർ, ഓർത്തഡോക്സ് സെമിനാരിയിലെ പ്രത്യാശാ കൗൺസലിങ്ങ് പരിശീലന പദ്ധതിയുടെ കോർഡിനേറ്റർ മുതലായ സ്ഥാനങ്ങൾ വഹിക്കുന്ന ബഹു. അച്ചനാണ് മലങ്കരസഭമാസികയിൽ കൗൺസിലറുടെ പംക്തി കൈകാര്യം ചെയ്യുന്നത്. ചേപ്പാട് ഊടത്തിൽ പരേതനായ ഉമ്മന്റെ മകനായ ഫാ. തോമസ് കേരളാ യൂണിവേഴ്സിറ്റിയിൽനിന്ന് M.A.യും, ഓർത്തഡോക്സ് സെമിനാരിയിൽനിന്ന് G.S.T.യും, സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് B.D.യും M.Th.ഉം വെല്ലൂർ ക്രിസ്ത്യൻ കൗൺസലിങ്ങ് സെന്ററിൽനിന്ന് കൗൺസലിങ്ങ് പരിശീലനവും, ലണ്ടനിൽനിന്ന് P.D.P.T.യും കരസ്ഥമാക്കിയിട്ടുണ്ട്. സഹധർമ്മിണി എലിസബേത്ത് തോമസ്. മക്കൾ: അരുൺ, അനില, അനിഷ.

## ചേപ്പാട് മാർ ദിവന്നാസ്യോസ് ഓർമ്മ ഒക്ടോബർ 22

മലങ്കരസഭയെ 1825 മുതൽ 1855 വരെ നയിച്ച മലങ്കര മെത്രാപ്പോലീത്താ ചേപ്പാട് മാർ ദിവന്നാസ്യോസ് IV ന്റെ ഓർമ്മ തിരുമേനി അന്ത്യവിശ്രമംകൊള്ളുന്ന ചേപ്പാട് പള്ളിയിലും ജന്മസ്ഥലമായ പള്ളിപ്പാട് പള്ളിയിലും ഒക്ടോബർ 10 മുതൽ 12 വരെ ഭക്തിപൂർവ്വം ആഘോഷിക്കുന്നു.

1031 കന്നി 26-ാം തീയതിയാണ് അദ്ദേഹം കാലം ചെയ്തത്. അദ്ദേഹത്തിന്റെ ഓർമ്മ നിലനിർത്തുവാൻ ചേപ്പാട് ഇടവകയിൽ ഒരു സ്കൂൾ, ദിവന്നാസ്യോസ് ചാരിറ്റബിൾ സൊസൈറ്റി, ദിവന്നാസ്യോസ് യൂത്ത് പ്രയർഗ്രൂപ്പ്, വൃദ്ധമന്ദിരം ഇവയുണ്ട്.

## ഫാ. ജോൺസ് ഏബ്രഹാം കോനാട്ടിന് ഡോക്ടറേറ്റ്



ഓർത്തഡോക്സ് വൈദിക സെമിനാരി പ്രൊഫസറും, പാമ്പാക്കുട സെന്റ് ജോൺസ് പള്ളി വികാരിയും ആയ ഫാദർ ജോൺസ് ഏബ്രഹാം ലുവെയിൻ യൂണിവേഴ്സിറ്റിയുടെ ഡോക്ടറേറ്റു ബിരുദംനേടി. സുറിയാനി വേദശാസ്ത്രത്തിൽ നടത്തിയ ഗവേഷണപഠനമാണ് ഡോക്ടറേറ്റിന് അർഹമായത്. സെന്റ് തോമസ് ഓർത്തഡോക്സ് വൈദീകസംഘം സെക്രട്ടറി, ആരാധനാ പരിഷ്ക്കരണക്കമ്മറ്റി സെക്രട്ടറി എന്നീ നിലകളിൽ സേവനം അനുഷ്ഠിക്കുന്ന ബഹു. അച്ചൻ W.C.C. യുടെ ഫെയ്ത്ത് ആന്റ് ഓർഡർ കമ്മീഷനിൽ അംഗമായിരുന്നു. പാമ്പാക്കുട കോനാട്ട് പരേതനായ ഫാ. ഏബ്രഹാം കോനാട്ടു മല്പാന്റെ പുത്രനായ അച്ചൻ സുറിയാനി ഭാഷാപണ്ഡിതനും, എഴുത്തുകാരനുമാണ്. കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് B.A.യും ഓർത്തഡോക്സ് സെമിനാരിയിൽനിന്ന് B.D.യും, ബൽജിയം ലുവെയ്ൻ കാത്തലിക്ക് യൂണിവേഴ്സിറ്റിയിൽനിന്ന് M.Th ഉം കരസ്ഥമാക്കിയിട്ടുണ്ട്. മലങ്കരമല്പാൻ ഞാർത്താങ്കൽ കോരുതു മല്പാന്റെ മകൾ നിസിയാണ് സഹധർമ്മിണി. മക്കൾ: പോൾ, ശമുവേൽ.

## ബസ്ക്യാമ്മ അസോസിയേഷൻ

തുമ്പമൺ ഭദ്രാസന ബസ്ക്യാമ്മ അസോസിയേഷൻ 1999 സെപ്തംബർ 3-നു വെള്ളിയാഴ്ച വൈസ് പ്രസിഡന്റ് ഫാ. ജോർജ് മാത്യുവിന്റെ അധ്യക്ഷതയിൽ പത്തനംതിട്ട ബേസിൽ അരമനയിൽക്കൂടി. പ്രൊഫ. ഡി. മാത്യു, ഫാ. ജോർജ് മാത്യു, പ്രൊഫ. ഫാ. ജോൺ പടിയറ എന്നിവർ പ്രസംഗിച്ചു. താഴെ പറയുന്ന അംഗങ്ങളെ പുതിയ ഭാരവാഹികളായി തിരഞ്ഞെടുത്തു.

വൈസ് പ്രസിഡന്റ് ഗ്രേസി ചെറിയാൻ മാമ്മൂട്ടിൽ, ട്രഷറാർ മേരിക്കുട്ടി മാത്യൂസ് അയിരൂർ ഹിൽസ്, സെക്രട്ടറി സാലിമേരി മാത്യു കുറ്റിക്കണ്ടത്തിൽ, ജോയിന്റ് സെക്രട്ടറി ബിനുജേക്കബ് കല്ലിട്ടത്തിൽ, കമ്മറ്റി അംഗങ്ങൾ, കുഞ്ഞമ്മ ജോൺ, ജസി വറുഗീസ്, ഏലിസബേത്ത് ജോസഫ്, ഷീബാ ജോൺ, സുനിത മേരി ചാക്കോ.

യോഗാനന്തരം അംഗങ്ങൾ വെച്ചൂച്ചിറ മാർ ബസ്സേലിയോസ് ഗ്രീഗോറിയോസ് മേഴ്സിഹോം സന്ദർശിച്ച് ധനസഹായംനല്കി.

## നോമ്പുകണക്ക്

A.D. 2000

| | |
|---|---|
| മൂന്നുനോമ്പ് | ആരംഭം ഫെബ്രുവരി 13 |
| വലിയ നോമ്പാരംഭം | മാർച്ച 6 |
| ഉയിർപ്പ് | ഏപ്രിൽ 23 |
| സ്വർഗ്ഗാരോഹണം | ജൂൺ 1 |
| പെന്തിക്കോസ്തി | ജൂൺ 11 |

## മദ്ധ്യസ്ഥപ്രാർത്ഥന

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രാർത്ഥനായോഗത്തിന്റെ ചുമതലയിൽ പരുമല പെരുന്നാളിനോടനുബന്ധിച്ച് മദ്ധ്യസ്ഥപ്രാർത്ഥന ഒക്ടോബർ 30-ന് ശനിയാഴ്ച നടത്തുന്നു. പ. ബാവാ തിരുമേനിയും അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമീസ് തിരുമേനിയും പ്രാർത്ഥനായോഗം ഭാരവാഹികളും നേതൃത്വം നല്കുന്നു.

ധ്യാനയോഗത്തിൽ സംബന്ധിക്കുന്ന എല്ലാവർക്കുവേണ്ടിയും പ്രാർത്ഥിക്കുന്നതാണ്. രോഗം, സമാധാനമില്ലായ്മ, കുടുംബത്തകർച്ച, സാമ്പത്തിക ഞെരുക്കം, കുഞ്ഞുങ്ങളുടെ പ്രശ്നങ്ങൾ തുടങ്ങി ജീവിതത്തിൽ ഭാരപ്പെടുത്തുന്ന എല്ലാ വിഷയങ്ങളും ഓർത്ത് തുടർന്നും പ്രാർത്ഥനാവലയത്തിൽ പ്രാർത്ഥിക്കണമെന്ന് ആഗ്രഹിക്കുന്നവർ അവരുടെ പേരും മേൽവിലാസവും താഴെ കൊടുത്തിരിക്കുന്ന ഏതെങ്കിലും വിലാസത്തിൽ അറിയിക്കേണ്ടതാണ്.

1. ഫാ. കെ.റ്റി. വറുഗീസ്, മൗണ്ട് ഹോറേബ് ആശ്രമം, മുതുപിലാക്കാട്, പോരുവഴി (വഴി) കൊല്ലം.

2. കെ.ഐ. ചെറിയാൻ, റോസ് ബംഗ്ലാവ്, നെടുമ്പായിക്കുളം, കുണ്ടറ.

## കോർ എപ്പിസ്കോപ്പാ സ്ഥാനം നല്കി



**മുളന്തുരുത്തി:** മുളന്തുരുത്തി മാർ തൊമ്മൻ പള്ളി വികാരി ഫാ. കെ.ജെ. കുര്യാക്കോസിന് 1999 ആഗസ്റ്റ് മാസം 7-ാം തീയതി ശനിയാഴ്ച മുളന്തുരുത്തി കാതോലിക്കേറ്റ് സെന്ററിൽവച്ച് പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് കോർ എപ്പിസ്കോപ്പാ സ്ഥാനം നല്കി. അഭിവന്ദ്യരായ സഖറിയാ മാർ അന്തോനിയോസ്, ഡോ. തോമസ് മാർ അത്താനാസ്യോസ് എന്നിവർ സഹ കാർമ്മികത്വം വഹിച്ചു.

കാരിയേലിൽ യാക്കോബ് കോർ എപ്പിസ്കോപ്പായുടെയും കുഞ്ഞമ്മയുടെയും മകനായി 1939 ആഗസ്റ്റ് 8-ന് ജനിച്ചു. 1962 ജൂൺ 30-ന് കശീശയായി പട്ടമേറ്റു. തേനിടുക്ക് മാർ ഗ്രീഗോറിയോസ് പള്ളി കൊരട്ടി സീയോൻ സെമിനാരി ചാപ്പൽ, പള്ളം സെന്റ് പോൾസ് പള്ളി, മദ്രാസ് സെന്റ് തോമസ് ബ്രോഡ്‌വേ, തുരുത്തിക്കര മാർ ഗ്രീഗോറിയോസ് ചാപ്പൽ എന്നിവിടങ്ങളിൽ സേവനമനുഷ്ഠിച്ചു. 1995 മുതൽ മുളന്തുരുത്തി മാർ തൊമ്മൻ വികാരിയായി സേവനമനുഷ്ഠിച്ചുവരുന്നു.

സഭാ മാനേജിംഗ് കമ്മറ്റി അംഗം, കൊച്ചി ഭദ്രാസന മർത്തമറിയം വനിതാ സമാജം വൈസ് പ്രസിഡന്റ്, സൺഡേ സ്കൂൾ ഇൻസ്പെക്ടർ, ഭദ്രാസന ബസ്ക്യാമ സംഘടന വൈസ് പ്രസിഡന്റ് എന്നീ നിലകളിൽ സേവനമനുഷ്ടിച്ചിട്ടുണ്ട്.

സഹധർമ്മിണി പി.ജെ. മറിയാമ്മ കല്ലൂപ്പാറ വലിയപള്ളി ഇടവകയിൽ മേലേക്കൂറ്റ് പറയിക്കുളത്തിൽ എം.ഇ. ജോണിന്റെയും അച്ചാമ്മയുടെയും മകളാണ്. മക്കൾ: അജി കുര്യൻ, സിജി ജോർജ്ജ്, മരുമകൻ: വി. ഐ. ജോർജ്ജ്.

## യുവജനങ്ങൾ സഭയുടെ ശക്തി: *മാർ യൗസേബിയോസ്*

**അഹമ്മദാബാദ്:** 21-ാം നൂറ്റാണ്ടിലേക്ക് പ്രവേശിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ ശക്തിയും ബുദ്ധിയും യുവജനങ്ങളിൽ നിക്ഷിപ്തമാണ്. സെപ്തംബർ 18, 19 തീയതികളിൽ അഹമ്മദാബാദിൽവച്ചു നടന്ന എം.ജി.ഒ.സി.എസ്.എം. കോൺഫറൻസ് ഉദ്ഘാടനം ചെയ്തുകൊണ്ട് വിദ്യാർത്ഥിപ്രസ്ഥാനം പ്രസിഡന്റ് ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ പറഞ്ഞു. 200 ലധികം യുവജനങ്ങൾ കോൺഫറൻസിൽ സംബന്ധിച്ചു. 21-ാം നൂറ്റാണ്ടിൽ യുവജനങ്ങളുടെ പങ്ക് എന്നതായിരുന്നു വിഷയം. ബോംബെ ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും വന്നെത്തിയ യുവതീയുവാക്കൾക്ക് സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച് ആതിഥ്യം നല്കി.

## വിദ്യാഭ്യാസസഹായം

വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് എൻഡോവ്മെന്റ് ഫണ്ടിൽനിന്നും വിദ്യാഭ്യാസസഹായത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. സാമ്പത്തികമായി ഞെരുക്കം അനുഭവിക്കുന്നവരും പാരാമെഡിക്കൽ കോഴ്സുകളിലോ, ടെക്നിക്കൽ കോഴ്സുകളിലോ, കോളേജുകളിൽ പഠിക്കുന്നവരോ ആയിരിക്കണം അപേക്ഷകർ. അപേക്ഷാഫോറത്തിന് മൂന്നു രൂപാ സ്റ്റാമ്പ് ഒട്ടിച്ച നീണ്ടകവർ സഹിതം ആവശ്യപ്പെടുക. പഠിക്കുന്ന കോളേജിലെ സർട്ടിഫിക്കറ്റ് സഹിതം എഴുതിയാൽ മതി. പൂരിപ്പിച്ച അപേക്ഷകൾ സ്വീകരിക്കുന്ന അവസാന തീയതി 31.10.99.

അപേക്ഷാഫോറത്തിന്,

സെക്രട്ടറി,
മാർ ദിവന്നാസ്യോസ് എൻഡോവ്മെന്റ് കമ്മറ്റി, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി
പി.ബി. നമ്പർ. 98 കോട്ടയം-686 001

*ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ സെക്രട്ടറി*

# സൺഡേസ്കൂൾ വാർത്തകൾ

പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ അസ്സോസിയേഷന്റെ തുമ്പമൺ, നിരണം, കോട്ടയം ഭദ്രാസനങ്ങളിലെ അദ്ധ്യാപകപരിശീലന ക്ലാസ്സുകൾ പത്തനംതിട്ട കാതോലിക്കേറ്റ് കോളജ്, നിരണം വലിയ പള്ളി, കോട്ടയം ബസ്സേലിയോസ് കോളജ് എന്നീ സ്ഥലങ്ങളിൽവച്ച് യഥാക്രമം നടന്നു. മൂന്നു സ്ഥലങ്ങളിലും ധാരാളം അദ്ധ്യാപകർ പങ്കെടുത്തു.

ഒക്ടോബർ രണ്ടാം ശനിയാഴ്ചയാണ് ഭദ്രാസനതലത്തിൽ സൺഡേസ്കൂൾ സഹപാഠ്യമത്സരങ്ങൾ നടത്തുന്നത്. ഓരോ ഡിസ്ട്രിക്ടിൽനിന്നും ഓരോ ഇനത്തിലും ഒന്നും രണ്ടും സ്ഥാനങ്ങൾ നേടി വിജയിച്ചിട്ടുള്ളവരാണ് പ്രസ്തുത മത്സരത്തിൽ പങ്കെടുക്കുന്നത്. ഭദ്രാസനങ്ങളിലെ വിജയികൾ നവംബർ രണ്ടാം ശനിയാഴ്ച അടൂർ, കോട്ടയം, പാമ്പാക്കുട, പഴഞ്ഞി എന്നീ സ്ഥലങ്ങളിൽവച്ച് നടക്കുന്ന സോണൽ മത്സരങ്ങളിൽ പങ്കെടുക്കുന്നതിന് അർഹത ഉള്ളവരാണ്. അവരെ യഥാസമയം മത്സര സ്ഥലങ്ങളിൽ എത്തിക്കുന്നതിനുവേണ്ട ക്രമീകരണങ്ങൾ ചെയ്യേണ്ടതാണ്.

## ഓഫ്സെറ്റ് പ്രസ്സ്

വളരെക്കാലമായി ചിന്തിച്ചുകൊണ്ടിരുന്ന ഓഫ്സെറ്റ് പ്രസ് സൺഡേസ്കൂൾ, ഓ.വി.ബി.എസ്. എന്നിവയുടെ പ്രിന്റിംഗ് സുഗമമാക്കാൻ വാങ്ങണമെന്നു അസ്സോസിയേഷൻ വാർഷികപൊതുയോഗം നേരത്തെ നിശ്ചയിച്ചിരുന്ന വിവരം കഴിഞ്ഞ ലക്കം വാർത്തയിൽ ചേർത്തിരുന്നു. അതിന്റെ നടത്തിപ്പിന്റെ വിശദീകരണം ചുവടെ ചേർക്കുന്നു.

പ്രസ്സു വാങ്ങി സ്ഥാപിക്കുന്നതിനാവശ്യമായ സ്ഥലസൗകര്യം ഇപ്പോഴത്തെ ഓഫീസ് കെട്ടിടത്തിലുണ്ട്. അതുകൊണ്ട് മറ്റ് ക്രമീകരണങ്ങൾ ആവശ്യമില്ല. പ്രസിന് ഉദ്ദേശം 17 ലക്ഷം രൂപാ വേണ്ടിവരും. അത് 12% പലിശയ്ക്ക് വ്യക്തികളിൽനിന്നോ സ്ഥാപനങ്ങളിൽനിന്നോ ബോണ്ടുപ്രകാരം സ്വീകരിക്കുന്നതാണ്. ടി തുക പലിശയടക്കം 3 വർഷത്തിനുശേഷം തിരികെ കൊടുക്കുന്നതാണ്. ഓരോ ഡിസ്ട്രിക്ടിൽനിന്നും 1000 രൂപയോ അതിൽ അധികമോ തരുവാൻ സന്നദ്ധരായുള്ളവരെ കണ്ടുപിടിക്കുവാൻ ഓരോ ഡി. ഇൻസ്പെക്ടറന്മാരെയും ചുമതലപ്പെടുത്തിയിട്ടുണ്ട്. അവർ സഭാസ്നേഹികളായവരെ സമീപിക്കുമ്പോൾ വേണ്ട പ്രോത്സാഹനം നല്കി സഹായിക്കണമെന്ന് താല്പര്യപ്പെടുന്നു.

ലോൺ തരുവാൻ സന്നദ്ധതയുള്ളവരുടെ പേരുവിവരം (അഡ്രസ് സഹിതം) ഭദ്രാസന ഡയറക്ടന്മാർക്ക് ഒക്ടോബർ 15-നുമുമ്പ് ഡി.ഇൻസ്പെക്ടറന്മാർ നല്കണം. ഒക്ടോബർ അവസാനം കൂടുന്ന എക്സിക്യൂട്ടീവ് യോഗത്തിൽ ഭദ്രാസന ഡയറക്ടറന്മാർ അവരുടെ ഭദ്രാസനത്തിലെ ലിസ്റ്റ് കേന്ദ്രത്തിൽ സമർപ്പിക്കേണ്ടതാണ്. അതിനുശേഷം മേൽ നടപടികളിലേക്ക് പ്രവേശിക്കുന്നതാകുന്നു.

അഭിവന്ദ്യ പ്രസിഡന്റു തിരുമേനിയുടെ ഇതിനേക്കുറിച്ചുള്ള കല്പന പിന്നാലെ അയയ്ക്കുന്നതാണ്.

## പൊതുവിജ്ഞാനം

11, 12 ക്ലാസ്സുകളിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്കായി ഉപന്യാസ മത്സരത്തിനു പുറമെ ഭദ്രാസനതലത്തിലും, സോണൽ തലത്തിലും കേന്ദ്രതലത്തിലും 1999 മുതൽ പൊതുവിജ്ഞാനത്തിന് ഒരു മത്സരം നടത്തുന്നതാണ്. സൺഡേസ്കൂൾ ഹെഡ്മാസ്റ്ററന്മാരുടെ കത്തുമായി വരുന്നവർക്ക് ഭദ്രാസനതലമത്സരത്തിൽ ചേരാവുന്നതാണ്. ഭദ്രാസനത്തിലെ ഒന്നും രണ്ടും സ്ഥാനങ്ങൾ നേടുന്നവർക്ക് സോണൽ മത്സരത്തിൽ പങ്കുചേരാം. സോണൽ മത്സരവിജയികൾക്ക് കേന്ദ്രതലത്തിൽ മത്സരമുണ്ടായിരിക്കും. അതിൽ ഒന്നാം സ്ഥാനം ലഭിക്കുന്ന വിദ്യാർത്ഥിക്ക് നിരണം ഭദ്രാസന മുൻ ഡയറക്ടർ റവ. ഫാദർ ജേക്കബ് തര്യൻ (കിഴക്കനേത്ത്, ആഞ്ഞിലിത്താനം) സംഭാവന നല്കിയ 5,000 രൂപായുടെ എൻഡോവ്മെന്റിൽ നിന്ന് സമ്മാനം ○

## നന്ദി... നന്ദി... നന്ദി...

### ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

1998–'99–ലെ സൺഡേസ്കൂൾ അസോസിയേഷന്റെ ജീവകാരുണ്യദിന സംഭാവനയായ 1,50,000 രൂപ കോയമ്പത്തൂരിന് സമീപമുള്ള തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിന് നല്കി അവിടെയുള്ള പ്രവർത്തനങ്ങളെ സഹായിച്ചതിൽ ആശ്രമാംഗങ്ങൾക്കും പ്രവർത്തകർക്കും ആശ്രമവിസിറ്റർ മെത്രാപ്പോലീത്തയായ എനിക്കും ഉള്ള അകൈതവമായ നന്ദി ബന്ധപ്പെട്ട ഏവരെയും അറിയിയ്ക്കുന്നു.

നമ്മുടെ സഭയുടെ വിദ്യാർത്ഥിപ്രസ്ഥാനത്തിൽനിന്നും ആവേശം ഉൾക്കൊണ്ട് കാലംചെയ്ത ബിഷപ്പ് ഹർബർട്ട് പക്കൻ ഹാം വാൾഷിന്റെ ആത്മീയനേതൃത്വത്തിൽ പ്രസ്ഥാനത്തിന്റെ മുൻ ജനറൽ സെക്രട്ടറിയായിരുന്ന ഒളശ്ശ കോമടത്തുശ്ശേരിൽ കെ.സി. വറുഗീസിന്റെയും പ്രസ്ഥാനത്തിലെ ഒരു സജീവപ്രവർത്തകനായിരുന്ന തുമ്പമൺ തോപ്പിൽ റ്റി.ഒ. മാത്യുവിന്റെയും ബിഷപ്പിന്റെ പ്രിയ പത്നി ക്ലയർപക്കൻഹാം വാൾഷിന്റെയും സഹകരണത്തിലാണ് തടാകം ആശ്രമം 1936–ൽ സ്ഥാപിക്കപ്പെട്ടത്. നമ്മുടെ സഭയുടെ ആദ്യ ഷിഷ്യൻ കേന്ദ്രമായ ആശ്രമം ഇന്ന് 63 വർഷങ്ങൾ പിന്നിട്ട് അതിന്റെ ശുശ്രൂഷയിൽ മുന്നേറുന്നു. പ. പരുമല തിരുമേനിയുടെ നാമത്തിലുള്ള വജ്രജൂബിലി സ്മാരകമായ ബാലഭവനത്തിൽ 12 കുട്ടികൾ താമസിച്ച് പഠിക്കുന്നു. ഒരു ചെറിയ നേഴ്സിംഗ്ഹോം, 5 ക്ലാസ്സുവരെയുള്ള ഒരു ചെറിയ സ്കൂൾ, ഒരു ലൈബ്രറി, ഒരു ചെറിയ കോൺഫറൻസ് സെന്റർ ഇവ പ്രവർത്തിക്കുന്നു. ധ്യാനങ്ങൾ, കോൺഫറൻസുകൾ സെമിനാറുകൾ തുടങ്ങിയവ നടത്തപ്പെടുന്നു. അഥിതികൾക്ക് ഹ്രസ്വകാലതാമസസൗകര്യവും ചെയ്യുന്നു. ലഭിച്ച ഒരു ലക്ഷംരൂപാ ബാലഭവനത്തിനുവേണ്ടി എൻഡോവ്മെന്റ് ആയും അമ്പതിനായിരം രൂപാ ആസ്പത്രിയിൽ ഒരു മുറി സൺഡേസ്കൂൾ കുഞ്ഞുങ്ങളുടെ സംഭാവനയായി ആശ്രമത്തിന്റെ മുൻ വിസിറ്റർ മെത്രാപ്പോലീത്ത ആയിരുന്ന കാലംചെയ്ത ഫിലിപ്പോസ് മാർ തെയോഫിലോസിന്റെ നാമത്തിൽ പണിയുന്നതിനായും ഉപയോഗിച്ചു. സഹകരിച്ച എല്ലാവർക്കും നന്ദി. തുടർന്നും പ്രാർത്ഥനയും സഹായവും അഭ്യർത്ഥിക്കുന്നു. സൗകര്യംപോലെ ഞങ്ങളെ സഹായിക്കുക. ആശ്രമത്തിൽ അംഗങ്ങളാകുവാൻ താല്പര്യമുള്ളവർ വിവരം അറിയിക്കുക.

*Licence No. 475, 11th April 1946. Registered No. KL KTM-38*

**THE MALANKARA SABHA**

CATHOLICATE OFFICE, KOTTAYAM-686 038

**FIFTEEN YEARS TODAY**

**18-10-1999**

**IN EVER LOVING MEMORY OF**



# BRIJMON

Hill View, Devalokam, Kottayam

Greatly Loved

and

Deeply Grieved

**Sorrowing Mummy and Daddy**

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.

Price Rs. 5.00